

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 50 | THE ONLINE OFFICIAL NEWS BULLETIN | 2022 December 10

## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 11 Galyono d-Yawseph Kino Revelation to St. Joseph ♪7 | 12 ♪3 | 13 32nd Mem. of Daniel Mar Philoxenos ✠ (Pathanamthitta Basil Dayara) ♪7 | 14 105th Memorial of Paulose Mar Coorilose Metropolitan ✠ (Panampady) ♪3 | 15 ♪7 | 16 ♪3 | 17 94th Mem. of H.H.Baselius Geevarghese I ✠ (Vallikkattu Dayara) ♪7 |




കോട്ടയം ദേലോകം അരമനയിൽ പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ 47-ാം ഓർമ്മപ്പെരുന്നാൾ ആചരിച്ചു. വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചു.



മലങ്കരസഭയുടെ ധീര രക്തസാക്ഷി മലങ്കര വർഗീസിന്റെ 20-ാമത് ചരമ വാർഷിക ദിനത്തിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പെരുമ്പാവൂർ ബഥേൽ സൂലോക്കോ പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുകയും കബറിങ്കൽ ധൂപപ്രാർത്ഥന നടത്തുകയും ചെയ്തു. യൂഹാനോൻ മാർ പോളിക്കർപ്പോസ് സഹകാർമ്മികനായിരുന്നു.

### ഓർത്തഡോക്സ് വൈദിക സെമിനാരി അപേക്ഷ ക്ഷണിച്ചു

കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരി പുതിയ ബാച്ചിലേക്കുള്ള അപേക്ഷ ക്ഷണിച്ചു. ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. അവസാന തീയതി: ജനുവരി 15. വിവരങ്ങൾക്ക്: 0481-2566526, www.ots.edu.in




മാത്യൂസ് ബർണബാസിന്റെ 10-ാം ഓർമ്മ പെരുന്നാൾ വളയൻ ചിറങ്ങര സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് പള്ളിയിൽ ആചരിച്ചു. രാവിലെ നടന്ന വി. കുർബ്ബാനയ്ക്ക് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചു.

## ന്യൂനപക്ഷ വിദ്യാഭ്യാസ സ്കോളർഷിപ്പുകൾ നിർത്തലാക്കുന്നത് പുനപരിശോധിക്കണം

വിദ്യാഭ്യാസം, മൗലിക അവകാശമായിരിക്കെ,ന്യൂനപക്ഷ സ്കോളർഷിപ്പുകൾ നിർത്തലാക്കുന്ന നടപടി പുനഃപരിശോധിക്കണമെന്ന് മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ ആവശ്യപ്പെട്ടു.

സാക്ഷരതാ നിലവാരം മെച്ചപ്പെടുത്തുന്നതിനും, അതുവഴി സാമൂഹിക പുരോഗതി സാധ്യമാക്കുന്നതിനും സാമ്പത്തികമായി പിന്നോക്കാവസ്ഥയിലുള്ളവർക്ക് തുല്യ അവസരം ലഭ്യമാക്കുന്നതിനും സ്കോളർഷിപ്പുകളുടെ പങ്ക് വലുതാണ്. നിശ്ചിത വരുമാനത്തിൽ താഴെയുള്ള എട്ടാം ക്ലാസ് വരെയുള്ള ന്യൂനപക്ഷ വിദ്യാർത്ഥികൾക്ക് നൽകിയിരുന്ന പ്രീമെട്രിക് സ്കോളർഷിപ്പും ന്യൂനപക്ഷ വിഭാഗത്തിലെ വിദ്യാർഥികൾക്ക് ഉന്നതപഠനത്തിന് അനുവദിച്ചിരുന്ന മൗലാനാ ആസാദ് നാഷണൽ ഫെലോഷിപ്പും നിർത്തലാക്കാനുള്ള തീരുമാനം നിരാശാജനകമാണ്.

യു.ജി.സി. - ജെ.ആർ.എഫ്. ഫെലോഷിപ്പ് ലഭ്യമല്ലാത്ത വിദ്യാർഥികൾക്ക് ആശ്വാസമായിരുന്ന എം.എ.എൻ.എഫ് നിർത്തലാക്കിയാൽ ഗവേഷണ പഠനം നടത്തുന്ന ന്യൂനപക്ഷ വിദ്യാർഥികൾ പ്രതിസന്ധിയിലാകും. ഈ സാഹചര്യത്തിൽ, ന്യൂനപക്ഷ വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പുകൾ നിർത്തലാക്കാനുള്ള തീരുമാനത്തിൽ നിന്ന് കേന്ദ്രസർക്കാർ പിന്മാറണമെന്നും അഡ്വ. ബിജു ഉമ്മൻ ആവശ്യപ്പെട്ടു.

പുസ്തകം

# വിശുദ്ധ രഹസ്യങ്ങൾ



## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബി, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

1

## അറബികളുടെ മെത്രാനായ ഗീവർഗ്ഗീസ്

### ജീവചരിത്രം

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്നു എന്ന് കരുതുന്ന മാർ ഗീവർഗ്ഗീസ് ഒരു മെത്രാപ്പോലീത്തായും എഴുത്തുകാരനും ആയിരുന്നു. അറബികളുടെ മെത്രാൻ എന്ന് പൊതുവെ അറിയപ്പെടുന്നെങ്കിലും അർബ്ബേലിലെ മെത്രാൻ ആയിരുന്നു എന്നും പറയപ്പെടുന്നു. ഒരു ചരിത്രമനുസരിച്ച് അത്താനാസ്യോസ് രണ്ടാമൻ പാത്രിയർക്കീസ് അന്തരിക്കുന്നതിന് മുമ്പ് ഗീവർഗ്ഗീസിനെ മെത്രാപ്പോലീത്താ യായി പട്ടംകെട്ടുവാൻ സർഗ്ഗീസ് സാക്കുനോയോ എന്ന മെത്രാപ്പോലീത്താ യോട് ആവശ്യപ്പെടുകയും അദ്ദേഹം 668 നവംബറിൽ മെത്രാപ്പോലീത്തായാക്കുകയും ചെയ്തു എന്ന് പറയപ്പെടുന്നു. അത്താനാസ്യോസ് പാത്രിയർക്കീസിന്റെ ശിഷ്യനും എഡേസായിലെ യാക്കോബിന്റെ സുഹൃത്തും എന്ന നിലയിൽ അദ്ദേഹം വിദ്യാസമ്പന്നനും കെന്നെസരാ ആശ്രമത്തിലെ അംഗവും ആയിരുന്നു.

വിശുദ്ധ കുർബ്ബാനയെക്കുറിച്ചുള്ളതു കൂടാതെ വിശുദ്ധ മൂറോനേക്കുറിച്ചുള്ള വ്യാഖ്യാനം, സന്യാസജീവിതം, ഹോശാനാപ്പെരുന്നാൾ, നാൽപ്പത് സഹദേന്മാർ തുടങ്ങി അനേക ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. വിശുദ്ധ കുർബ്ബാനയേക്കുറിച്ചുള്ള അദ്ദേഹത്തിന്റ വ്യാഖ്യാനം താരതമ്യേന ചെറുതാണ്. എങ്കിലും പ്രധാന ഭാഗങ്ങളെക്കുറിച്ച് നല്ല വ്യാഖ്യാനം നൽകുന്നു. (അവലംബം ജോർജിയാസ് എൻസൈക്ലോപീഡിക് ഡിക്ഷണറി ഓഫ് ദി സിറിയക് ഹെറിറ്റേജ്). ഈ വിവർത്തനത്തിന്റെ മൂലകൃതി എടുത്തിട്ടുള്ളത് ആർ. എച്ച്. കൊണോളി എഡിറ്റ് ചെയ്ത *റ്റു കമന്ററീസ് ഓൺ ജാക്കോബൈറ്റ് ലിറ്റർജി* എന്ന ഗ്രന്ഥത്തിൽ നിന്നാണ്.

**അറബികളുടെ മെത്രാനായ ഗീവർഗ്ഗീസിന്റെ വി. കുർബ്ബാനയുടെ വ്യാഖ്യാനം**

വിജ്ഞാനികളായ പിതാക്കന്മാർ, പ്രത്യേകിച്ച് പൗലോസ് അപ്പോസ്തോലന്റെ ശിഷ്യനും അരയോപഗേറ്റിലെ ഒരു ന്യായാധിപനും ആഥൻസ് നഗരത്തിന്റെ ബിഷപ്പുമായിരുന്ന വിശുദ്ധ ദീവന്നാസ്യോസ്, വിശുദ്ധ രഹസ്യങ്ങളെക്കുറിച്ച് വിശദവും സൂക്ഷ്മവുമായി വിശദീകരണങ്ങൾ നൽകിയിട്ടുണ്ട്. ഇവിടെ ഞാനും വിജ്ഞാന കുതുകികളായവർക്കുവേണ്ടി പ്രത്യേകിച്ച് നമ്മേപ്പോലെ തീഷ്ണമതികളല്ലാത്തവരും പിതാക്കന്മാരുടെ ബ്രഹ്മാണ്ഡങ്ങളായ എഴുത്തുകൾ വായിക്കുവാൻ അവസരമില്ല എന്നുമാത്രമല്ല അവയിലടങ്ങിയിരിക്കുന്ന ഉന്നതങ്ങളായ ആശയങ്ങളെ ഗ്രഹിക്കുവാൻ പ്രാപ്തിയില്ലാത്തവരുമായവർക്കുവേണ്ടി ഒരു വ്യാഖ്യാനം ചമയ്ക്കുവാൻ ആഗ്രഹിക്കുന്നു. വിജ്ഞാനികളായ ഗുരുക്കന്മാരും മാർ ദിവന്നാസ്യോസും മറ്റ് പിതാക്കന്മാരും ദീർഘമായി പറഞ്ഞതിനെ ചുരുക്കമായും




ലളിതമായ ഭാഷയിലും അനുവാചകർക്ക് മനസ്സിലാകുന്ന രീതിയിലും വിശുദ്ധരഹസ്യങ്ങളെ വ്യാഖ്യാനിക്കുകയാണ്.

കൂടിവന്നിരിക്കുന്നവർ വിശുദ്ധ രഹസ്യങ്ങൾക്ക് മുമ്പ് ഒരുമിച്ച് സങ്കീർത്തനങ്ങൾ ആലപിക്കുന്നത് സഭയുടെ കൂട്ടത്തിന്റെ ഏകയോജ്യതയും ദൈവവുമായുള്ള അവരുടെ ഐക്യത്തേയുമാണ് സൂചിപ്പിക്കുന്നത്.

ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന് മൂന്ന് പ്രാവശ്യം ഞങ്ങൾ ചൊല്ലുന്നത് വിജാതീയരുടെ വരവിന്റെ പ്രഖ്യാപനവും ഏശായ മുൻകണ്ട ദർശനത്തിന്റെ പൂർത്തീകരണവുമാണ് നാം അനുഷ്ഠിക്കുന്ന രഹസ്യങ്ങൾ എന്നതുകൊണ്ടാണ്.

ശരീരത്തെ അപ്പവും (ഭക്ഷണം) വെള്ളവും കൊണ്ട് പോഷിപ്പിക്കുന്നതുപോലെ തിരുവചനങ്ങളുടെയും അവയുടെ വ്യാഖ്യാനങ്ങളുടെയും കേൾവി ആത്മാവിന്റെ പോഷണമാണ്. എന്നാൽ പുതിയതിന് മുമ്പ് പഴയനിയമം വായിക്കുന്നത് പഴയതിൽ പറഞ്ഞിട്ടുള്ളതെല്ലാം പുതിയതിൽ പൂർത്തീകരിച്ചു എന്ന് സൂചിപ്പിക്കുന്നതിനാണ്.

ഹൈക്ക്ലാ മുഴുവൻ ശെമ്മാശ്ശൻ ധൂപവുമായി ചുറ്റുന്നത് എല്ലാവരോടുമുള്ള ദൈവത്തിന്റെ കരുതലും ക്രിസ്തുവിന്റെ താഴ്മയും സ്നേഹമാധുര്യവും സൂചിപ്പിക്കുന്നതിനാണ്. വീണ്ടും അത് തിരികെ ശുദ്ധതകളുടെ ശുദ്ധസ്ഥലത്തേക്ക് കൊണ്ടുവരുന്നത് മാറിപ്പോകാത്തതും ഇളക്കമില്ലാത്തതുമായ ദൈവത്തിന്റെ കൃപയെ കാണിക്കുന്നു. അത് എന്നും ഒരുപോലെ ഒരു കുറവും ഇല്ലാതെ ഒരു വിളക്കിൽ നിന്ന് അനേക വിളക്കുകൾ തെളിയിച്ചിട്ടും ആദ്യത്തെ വിളക്കിന്റെ ശോഭയ്ക്ക് യാതൊരു ഭംഗവും വരാത്ത

വിധത്തിൽ ഇരിക്കുന്നതുപോലെ ഇരിക്കുന്നു.

വിശ്വാസികൾ പരസ്പരം സമാധാനം നൽകുന്നത് ആദിമ ശത്രുത്വവും വൈരാഗ്യവും കെടുത്തുന്നതിനും തണുപ്പിക്കുന്നതിനും സമാധാനവും ശാന്തിയും കൈവരുത്തുന്നതിനും തമ്മിൽ തമ്മിൽ നിരക്കുന്നതിനും ദൈവവുമായും വിശുദ്ധ മാലാഖാമാരുമായും രമ്യപ്പെടുന്നതിനെയും അർത്ഥമാക്കുന്നു.

ശെമ്മാശ്ശൻ മുമ്പുണ്ടായിരുന്ന ലേവ്യരുടെ സ്ഥാനത്ത് നിൽക്കുന്നു. അതുകൊണ്ട് തന്നെ പള്ളിയുടെ എല്ലാ ശുശ്രൂഷകളും അവർ നിർവ്വഹിക്കുന്നു. അവർ തിരുഗ്രന്ഥങ്ങൾ വായിക്കുന്നു, വിളംബരങ്ങൾ (അറിയിപ്പുകൾ) നടത്തുന്നു, ഹൈക്കലായുടെ വാതിൽ കാക്കുന്നു, മാത്രമല്ല ഇടയ്ക്കിടെ നിശബ്ദരായി നിൽക്കുവാൻ ജനങ്ങളോട് ആവശ്യപ്പെടുന്നു. അതുപോലെ ഓരോ ഗണത്തിലുമുള്ള ആളുകളെ അവരവരുടെ നിരയിൽ ക്രമീകരിക്കുന്നതും അവരുടെ ചുമതലയാണ്. (ആദിമസഭയിൽ സ്ഥാനാർത്ഥികൾ, അനുതാപികൾ തുടങ്ങി വിവിധ തരത്തിലുള്ള ആളുകൾ ഉണ്ടായിരുന്നു. ഇപ്പോൾ ഇങ്ങനെ ഉള്ള ക്രമീകരണം ഇല്ല).

പുരോഹിതൻ മൂന്ന് കാര്യങ്ങളെ സൂചിപ്പിക്കുന്നു. ഒന്ന് നമ്മുടെ രക്ഷകനും ജീവദായകനും നമുക്കുവേണ്ടി പിതാവിന് തന്നെത്തന്നെ ബലിയായി അർപ്പിക്കപ്പെടുകയും ചെയ്തവനെ സൂചിപ്പിക്കുന്നു. തന്മൂലം അവൻ (പിതാവ്) നമ്മോട് നിരപ്പായി. രണ്ടാമതായി അവൻ സഭാഗാത്രത്തിന്റെ തലയിലെ നാവായി വർത്തിക്കുന്നു. മൂന്നാമതായി അവൻ ആത്മീയ പ്രതിനിധിയായി (സഭയെ) പ്രതിനിധാനം ചെയ്യുന്നു.

ബലിപീഠം ജീവവൃക്ഷമായ ഇമ്മാനുവേലിനെ സൂചിപ്പിക്കുന്നു. അതിന്മേൽ അർപ്പിക്കുന്ന അപ്പവും വീഞ്ഞും വചനമായ ദൈവത്തിന്റെ രക്തം ഉൾക്കൊള്ളുന്ന ശരീരത്തെ പ്രതിനിധീകരിക്കുന്നു. അവ ജീവവൃക്ഷത്തിന്റെ ഫലമാണ്.

വീഞ്ഞും വെള്ളവും നാം കലർത്തുന്നത് കുരിശിന്മേൽ കർത്താവിന്റെ മാർവ്വിൽനിന്ന് ഒഴുകിയ ജീവൻ നൽകുന്ന രക്തത്തെയും വെള്ളത്തെയും സൂചിപ്പിക്കുന്നു.

വിശുദ്ധ രഹസ്യങ്ങളുടെ മേൽ മൂടുന്ന ശോശപ്പാ വിശുദ്ധ രഹസ്യങ്ങളിൽ രഹസ്യമായും അദൃശ്യമായും അടങ്ങിയിരിക്കുന്ന ശക്തിയെ സൂചിപ്പിക്കുന്നു. ശെമ്മാശ്ശന്മാർ ശോശപ്പാ നീക്കുന്നത് ഓരോരുത്തർക്കും അവരവരുടെ യോഗ്യതയ്ക്ക് തക്കതായ പ്രതിഫലം നൽകുവാനായി വരുന്ന ക്രിസ്തുവിന്റെ വരവിനേയും പ്രത്യക്ഷതയേയും സൂചിപ്പിക്കുന്നു.

മദ്ബഹായിൽ ഇട്ടിരിക്കുന്ന തിരശ്ശീല അഥവാ മറ നാമും സ്വർഗ്ഗീയ നിവാസസ്ഥലവും തമ്മിലുള്ള അഗോചരതയെ സൂചിപ്പിക്കുന്നു.

വിശുദ്ധ കുർബ്ബാന പൂർത്തീകരിക്കപ്പെടുന്ന സമയത്ത് സ്വന്തം ഇഷ്ട പ്രകാരം അല്ലാതെ പിശാചിനാൽ പരീക്ഷിക്കപ്പെട്ടതുകൊണ്ട്, വിശുദ്ധ കുർബാന സ്വീകരിക്കാതെ പുറത്തേക്ക് പോകുന്നവരെക്കുറിച്ച് (അങ്ങനെ പരീക്ഷിക്കപ്പെടുന്നതിന്റെ കാരണം നമുക്കറിയില്ല ദൈവത്തിന് മാത്രം അറിയാം). ഒന്ന്: വിശുദ്ധ രഹസ്യങ്ങൾ പിശാചുക്കളാൽ അപമാനിക്കപ്പെടരുത്. വീണ്ടും, ഒരു രാജാവിന്റെ കോപത്തിന് പാത്രമായി നിൽക്കുന്ന ഒരുവന് ആ രാജ്യത്തിന്റെ ഒരു നന്മയും നൽകുന്നില്ല. പിതാക്കന്മാർ പറയുന്നു, "ഒരുവൻ പരീക്ഷിക്കപ്പെട്ടാൽ അവന്റെ സ്വന്ത ഇഷ്ടത്താലാണ് അവൻ പരീക്ഷിക്കപ്പെടുന്നത്" (യാക്കോ 1:13). സ്വന്ത ഇഷ്ടത്താൽ പാപം ചെയ്ത് പിശാചിന് ഏൽപ്പിക്കപ്പെടുന്നു. അവർ ദൂഷണം പറയാതിരിക്കാൻ പഠിക്കേണ്ടതിന് ഞാൻ അവരെ പിശാചിന് ഏൽപ്പിച്ചിരിക്കുന്നു" (1 തിമോ 1:20) അല്ലെങ്കിൽ മറ്റേത് കാരണത്താലാണെങ്കിലും അത് അവന്റെ ഉപേക്ഷക്കുറവുകൊണ്ടോ ധൈര്യം ഇല്ലായ്മ കൊണ്ടോ പരീക്ഷിക്കപ്പെടാം. എന്നാൽ അവൻ ബാലനായിരിക്കെ ചിലപ്പോൾ അവന്റെ പിതാക്കന്മാർ ചെയ്ത പാപങ്ങൾ മൂലമോ അവൻ പരീക്ഷിക്കപ്പെടാം. അല്ലെങ്കിൽ അവനു വരാനിരിക്കുന്ന ചില കാര്യങ്ങളെക്കുറിച്ച് ദൈവം മുൻകൂട്ടിക്കാണുകയും അവനെ കൂടുതൽ ശുദ്ധിയുള്ളവനാക്കേണ്ടതിന് അവന് ചില മുന്നടയാളങ്ങൾ നൽകി മരിക്കുന്നതിന് മുമ്പ് അവനെ സുഖപ്പെടുത്തുകയോ, ബാബേൽ രാജാവായ നെബൂക്കദ്നേസരിന്റെ ഭരണകാലത്ത് സംഭവിച്ചതുപോലെ സ്വപ്നത്തിൽ അവനെ ഒരു മരം കാണിച്ച് അതിന്റെ വിവരണം ദാനീയേൽ മുഖാന്തിരം



വെളിപ്പെടുത്തുകയും അങ്ങനെ രാജാവ് തനിക്ക് വരാനിരിക്കുന്ന വീഴ്ചയ്ക്ക് മുമ്പ് സ്വയം ശുദ്ധീകരിക്കുകയും ചെയ്തതുപോലെയോ ആകാം. ചിലപ്പോൾ ചില ദുഷ്ട മനുഷ്യർ മൂലമോ ആഭിചാരകർ മൂലമോ നാം പിശാചിന് ഏൽപ്പിക്കപ്പെടാം. അനേകരെ പലതരത്തിലുള്ള പാപങ്ങളാൽ സാത്താൻ പരീക്ഷിക്കുന്നു എന്നത് വെളിവാണല്ലോ (ദുഷ്ടതയായുള്ളതെല്ലാം സാത്താനിൽനിന്ന് വരുന്നു). നാമെല്ലാവരും പല പാപങ്ങൾ ചെയ്യുന്നു അവയെല്ലാം വെളിവാകുന്നുമില്ല. എന്നാൽ സഭ വെളിവും തെളിവുമായുള്ള പാപങ്ങളെ മാത്രമേ കണക്കിടുന്നുള്ളു. രഹസ്യവും ഗുപ്തവുമായുള്ളവയെ, അവയെ കാണുന്ന ദൈവത്തിന് വിട്ടു കൊടുക്കുന്നു. അവൻ അവയെ ന്യായം വിധിക്കട്ടെ.

വിശുദ്ധ രഹസ്യങ്ങൾ സ്വീകരിച്ചതിനുശേഷം പാപം ചെയ്തതുകൊണ്ട് അനുതാപികൾക്ക് കുർബാന നൽകുന്നില്ല. വിശുദ്ധ രഹസ്യങ്ങൾ സ്വീകരിച്ചതിനു ശേഷം പാപം ചെയ്തവർ രാജാവിനെ എതിർക്കുന്ന സേവകരേപ്പോലാണ്. അവർ രാജാവിങ്കൽ നിന്ന് സ്വീകരിച്ചതായ സമ്മാനങ്ങൾ രാജാവിന്റെ ശത്രുക്കൾക്ക് നൽകുന്നു. ഇത് രാജാവിന്റെ മക്കൾക്കറിയാം (പുരോഹിതന്മാർ), അവർ അവനേക്കുറിച്ച് രാജാവിനോട് പറയുകയും രാജാവിനെ കാണുന്നതിൽനിന്ന് അവനെ വിലക്കുകയും ചെയ്തു.

ശെമ്മാശ്ശന്മാർ നമ്മുടെ രക്ഷകനായ യേശുവിന്റെ കാൽക്കലും തലയ്ക്കലും കണ്ട മാലാഖമാർക്ക് സമമാണ്. അവരുടെ ഇടത്തേ തോളിൽ ഇട്ടിരിക്കുന്ന ഊറാറാ പുരോഹിതന്മാരോട് അവർക്കുള്ള വിധേയത്വത്തെ സൂചിപ്പിക്കുന്നു. അധികാരസ്ഥാനത്തിരിക്കുന്നവർ രണ്ട് തോളിലും അല്ലെങ്കിൽ തലയിലോ ഊറാറാ അണിയുന്നു. അവരുടെ കയ്യിൽ ഇരിക്കുന്ന മർവഹസാ (പങ്ക) ചിറകുകളെ സൂചിപ്പിക്കുന്നു. അവ പറക്കുന്നത് അവരുടെ മനസ്സിൽ കാണുന്നവയുടെ ഉറപ്പോടെയാണ്. അവർ നിലത്തേക്ക് കുനിയുന്നത് നമ്മുടെ കർത്താവിന്റെ ഉത്ഥാനസമയത്ത് ഭയവിഹ്വലരായി നിലത്ത് വീണ കാവൽക്കാരെ സൂചിപ്പിക്കുന്നു.

കുമ്പിടീൽ ആദാം മൂലം ഉണ്ടായ നമ്മുടെ വീഴ്ചയെ സൂചിപ്പിക്കുന്നു. മുട്ടുകുത്തലിൽ നിന്ന് എഴുന്നേൽക്കുന്നത് നമ്മുടെ കർത്താവിന്റെ ഉത്ഥാനത്തെ സൂചിപ്പിക്കുന്നു. നമ്മുടെ ഉയിർപ്പിന് കാരണമായ നമ്മുടെ കർത്താവിന്റെ ഉത്ഥാനത്തിന്റെ ദിനങ്ങളാകയാൽ ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസവും (ഞായറാഴ്ച) പെന്തിക്കോസ്തി വരെയുള്ള ഏഴ് ആഴ്ചകളിലും മുട്ടുകുത്താറില്ല.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ എന്ന പ്രാർത്ഥന കൃപയാൽ നാം ദൈവത്തിന്റെ മക്കളായിത്തീർന്നു എന്ന ഒരു ഉറപ്പാണ് സൂചിപ്പിക്കുന്നത്. അതിൽ സ്രഷ്ടാവിനെ ഏറ്റുപറയുന്നു, നല്ല കാര്യങ്ങളോടുള്ള പ്രതിബദ്ധതയും ചീത്തക്കാര്യങ്ങളോടുള്ള വിപ്രതിപത്തിയും പ്രത്യാശയും പാപങ്ങളുടെ ക്ഷമയും ആവശ്യങ്ങൾക്കായുള്ള യാചനയും ഉണ്ട്.

വിശുദ്ധതകൾ വിശുദ്ധിയുള്ളവർക്ക് എന്നത് വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും മാത്രമേ വിശുദ്ധ രഹസ്യങ്ങൾ നൽകാവൂ എന്നും അശുദ്ധർക്കും കളങ്കിതർക്കും നൽകരുതെന്നും സൂചിപ്പിക്കുന്നു.

പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏക പുത്രനും പരിശുദ്ധനായ ഏക റൂഹായും എന്ന് പറയുന്നത് പരിശുദ്ധ ത്രിത്വത്തിലെ

ആളത്തങ്ങളായ പിതാവും പുത്രനും പരിശുദ്ധാത്മാവും അവരുടെ സാരാംശത്തിൽ തുല്യരാകുന്നു എന്നും മനുഷ്യരായ തങ്ങളെ മർത്യമായ മാനുഷിക സ്വഭാവത്തിൽ സൃഷ്ടിച്ചവനും അവന്റെ വിശുദ്ധിക്ക് യോഗ്യനാക്കിയവനുമായ ദൈവത്തിന്റെ വിശുദ്ധവും ദൈവികവുമായ സ്വഭാവത്തെ ഏറ്റുപറയുകയും ചെയ്യുന്നതിനെ കാണിക്കുന്നു.

വിശുദ്ധ രഹസ്യങ്ങൾ വിശ്വാസികൾക്ക് വിഭജിച്ച് കൊടുക്കുന്നത് കൂടിവന്നിരിക്കുന്ന വിശ്വാസികൾ തമ്മിൽ തമ്മിലും ക്രിസ്തുവുമായും ഉള്ള ഐക്യത്തെ സൂചിപ്പിക്കുന്നു. അവനെക്കുറിച്ച് പ്രവാചകൻ *ഞാൻ അവന് മഹാന്മാരോടുകൂടെ ഓഹരി കൊടുക്കും* (യെശ 53:12) എന്ന് പാപമോചനത്തിലൂടെ ലഭിക്കുന്ന അനുഗ്രഹത്തേക്കുറിച്ച് പറയുന്നു.

രഹസ്യങ്ങളുടെ സ്വീകരണം ദൈവപുത്രനായ വചനമാം ദൈവവുമായുള്ള ഐക്യത്തിലേക്ക് നമ്മേ എത്തിക്കുന്നു. വിശുദ്ധ രഹസ്യങ്ങൾ ഇടതുകൈയിൽ വഹിച്ചും വലതുകൈകൊണ്ട് കൊടുക്കുകയും ചെയ്യുമ്പോൾ കൊടുക്കപ്പെടുന്ന അമർത്യതയെ പ്രദാനം ചെയ്യുന്ന സമ്മാനത്തിന്റെ ബഹുമതിയെ സൂചിപ്പിക്കുന്നു.

ബലി അർപ്പിക്കുന്ന പുരോഹിതൻ രഹസ്യങ്ങൾ ആദ്യം സ്വീകരിക്കുന്നു അതിനു ശേഷം വിശുദ്ധ രഹസ്യങ്ങളെ മാനിക്കുന്ന മറ്റുള്ളവർക്ക് നൽകുന്നു. വിശുദ്ധ രഹസ്യങ്ങൾ സ്വീകരിച്ചതിനുശേഷമുള്ള പ്രാർത്ഥന നന്ദി സൂചനയും വിശ്വാസ പ്രഖ്യാപനവുമാണ്.

വിശുദ്ധ രഹസ്യങ്ങളുടെ കൂദാശക്ക് മുമ്പ് ജീവപുസ്തകം വായിക്കുന്നത് വിശുദ്ധന്മാരോടുള്ള കൂട്ടായ്മയും മശിഹായിലുള്ള അവരുടെ സംബന്ധത്തിന്റെ പ്രഖ്യാപനവും അവരുടെ പേരുകൾ സ്വർഗ്ഗീയമായ ജീവപുസ്തകത്തിൽ



എഴുതപ്പെട്ടതിനേയും സൂചിപ്പിക്കുന്നതിനാണ്.

പുരോഹിതന്മാർ തങ്ങളുടെ കരങ്ങൾ മദ്ബഹായിൽ വച്ച് കഴുകുന്നത് അവർ ക്രിസ്തുവിന്റെ മുമ്പാകെ നിൽക്കുന്നു എന്നും മനസ്സുകളും ഹൃദയങ്ങളും സകല ഇന്ദ്രിയങ്ങളും അവനോട് ചേർന്ന് നിൽക്കുന്നു എന്നുമാണ് സൂചിപ്പിക്കുന്നത്. അതുപോലെ (ഇത് കാണുമ്പോൾ) വിശ്വാസികളും തങ്ങളുടെ മനസ്സുകളും ലോകചിന്തകളിൽ നിന്ന് ഒഴിഞ്ഞിരിക്കണമെന്ന് പഠിപ്പിക്കുന്നു.

(തുടരും)

# സാന്താക്ലോസിന്റെ യഥാർഥ കബറിടം കണ്ടെത്തി; തിരുശേഷിപ്പ് പാമ്പാക്കുടയിലും

ക്രിസ്മസ് അപ്പൂപ്പൻ സാന്താക്ലോസ് സങ്കൽപത്തിനു കാരണക്കാരനായ വിശുദ്ധ നിക്കൊളാസിന്റെ യഥാർഥ കബറിടം കണ്ടെത്തി. നാലാം നൂറ്റാണ്ടിൽ കാലംചെയ്ത നിക്കൊളാസിൻറെ കബറിടം ദക്ഷിണ തുർക്കിയിലെ അന്റാലിയ പ്രവിശ്യയിലെ സെൻറ് നിക്കൊളാസ് ബൈസൻറൈൻ പള്ളിയിലാണെന്ന് ഇലക്ട്രോണിക് സർവേയിലൂടെ സ്ഥിരീകരിച്ചു. പല തവണ പുതുക്കിപ്പണിത, യുനെസ്കോ പൈതൃക പട്ടികയിലുള്ള ബൈസന്റൈൻ പള്ളിയിൽ 2017-ൽ കണ്ടെത്തിയ ശിലയെ ആധാരമാക്കി നടത്തിയ ഗവേഷണമാണ് ഇതിനു സഹായിച്ചത്.

മൈറ ഭദ്രാസനത്തിലെ മെത്രാനായിരുന്ന നിക്കൊളാസ് ദരിദ്രരായ കുട്ടികൾക്ക് അപ്രതീക്ഷിത സമ്മാനം നൽകി ജനപ്രിയനായിരുന്നു. എഡി 343-ൽ കാലംചെയ്ത അദ്ദേഹത്തെ മൈറയിലെ ഓർത്തഡോക്സ് പള്ളിയിൽ കബറടക്കിയെങ്കിലും ഭൗതികാവശിഷ്ടങ്ങൾ 1087-ൽ ഇറ്റലിക്കാർ ബാരിയിലേക്കു കടത്തിയെന്നാണ് വിശ്വാസം. എന്നാൽ, ഇറ്റലിക്കാർ കടത്തിയത് മറ്റൊരു പുരോഹിതന്റെ ഭൗതികാവശിഷ്ടമാണെന്നും സെൻറ് നിക്കൊളാസിന്റെ കബർ ഭദ്രമാണെന്നും ഇപ്പോഴത്തെ ഗവേഷകസംഘം പറയുന്നു.



മെഡിറ്ററേനിയൻ കടലിന്റെ ജലനിരപ്പ് ഉയർന്നപ്പോൾ മുങ്ങിപ്പോയ പുരാതന പള്ളിയുടെ മുകളിൽ പിൽക്കാലത്ത് പുതിയ ഒരു പള്ളി നിർമ്മിച്ചിരുന്നു. ഇതിന്റെ അടിയിലായി




ആദ്യ പള്ളിയുടെ അവശിഷ്ടങ്ങൾ കണ്ടെത്തിയതോടെയാണ് വിശുദ്ധന്റെ കബറിടവും കണ്ടുപിടിക്കാനായത്. യേശുക്രിസ്തുവിന്റെ ഒരു ചുവർചിത്രവും കണ്ടെത്തി.

എറണാകുളം ജില്ലയിൽ കണ്ടനാട് മെത്രാസനത്തിൽപെട്ട പാമ്പാക്കുട സെൻറ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയിലെ കുരിശടിയിൽ ആറു തിരുശേഷിപ്പുകളുണ്ട്. അവയിലൊന്ന് സെൻറ് നിക്കോളാസിന്റേതാണ്. സഭാചരിത്രഗവേഷകനായ ഡോ. എം. കുര്യൻ തോമസ് ഇവയിൽ സാന്താക്ലോസിന്റെ തിരുശേഷിപ്പുണ്ടെന്ന് 1998-ൽ കണ്ടെത്തിയതോടെ ഈ വിഷയം ജനശ്രദ്ധയാകർഷിച്ചു. 270 മാർച്ച് 15 - 343 ഡിസംബർ 6 കാലത്ത് ജീവിച്ചിരുന്ന നിക്കൊളാസ് നിഖ്യാ സുന്നഹദോസിൽ (325) സംബന്ധിച്ചിട്ടുണ്ട്. മൈറ ഇന്ന് തുർക്കിയിലെ ഡെമർ ആണ്. ലത്തീൻ, ഗ്രീക്ക്, സുറിയാനി പാരമ്പര്യങ്ങളിൽ ഡിസംബർ ആറിനാണ് ഇദ്ദേഹത്തിന്റെ പെരുന്നാൾ.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH







# എറിത്രിയൻ പാത്രിയർക്കീസ് ആബൂനാ കെർലോസിന് വിട

## വർഗീസ് ജോൺ തോട്ടപ്പുഴ

എറിത്രിയൻ ഓർത്തഡോക്സ് സഭാതലവൻ ആബൂനാ കെർലോസ് പാത്രിയർക്കീസ് (96) ഡിസംബർ 2-ന് കാലംചെയ്തു. അനുസ്മരണശുശ്രൂഷ 8-ന് രാജ്യതലസ്ഥാനമായ അസ്മാരായിലെ സെൻറ് മേരീസ് സീയോൻ കത്തീഡ്രലിലും തുടർന്ന് കബറടക്കശുശ്രൂഷ ഗോഡേയ്ടിയിലെ ആബൂനാ ബിട്സു അംലാക് ആശ്രമത്തിലും നടന്നു. പ്രസിഡൻറ് ഇസയ്യാസ് അഫെവർകിയും കോപ്റ്റിക് - എത്യോപ്യൻ സഭാപ്രതിനിധികളും ഉൾപ്പെടെയുള്ളവർ അനുസ്മരണ ശുശ്രൂഷയിൽ സംബന്ധിച്ചു. ഒസിപി ന്യൂസ് സർവീസാണ് വിയോഗ വാർത്ത റിപ്പോർട്ട് ചെയ്തത്.

എറിത്രിയൻ സഭയുടെ അഞ്ചാമത്തെ പാത്രിയർക്കീസായി ആബൂനാ കെർലോസ് 2021 മേയ് 13-നാണ് തെരഞ്ഞെടുക്കപ്പെട്ടത്. ജൂൺ 13-ന് സ്ഥാനാരോഹണം ചെയ്തു. കോപ്റ്റിക് സഭ ഉൾപ്പെടെ മറ്റ് ഓറിയൻറൽ ഓർത്തഡോക്സ് സഭകൾ ഇദ്ദേഹത്തെ അംഗീകരിച്ചിരുന്നില്ല. കോപ്റ്റിക് സഭ അംഗീകരിച്ച അവസാനത്തെ പാത്രിയർക്കീസ് ആബൂനാ അന്തോണിയോസ് ആയിരുന്നു. 15 വർഷമായി വീട്ടുതടങ്കലിലായിരുന്ന അദ്ദേഹം 2022 ഫെബ്രുവരി 9-ന് കാലം ചെയ്തു. കാനോനിക പാത്രിയർക്കീസ് കാലം ചെയ്തതിനെ തുടർന്ന് പൗരാണികമായ അലക്സാന്ത്രിയൻ സിംഹാസനവുമായി ബന്ധം പുനഃസ്ഥാപിക്കാനായി എറിത്രിയൻ സഭ മുൻകൈയെടുത്തു. കെയ്റോയിലെത്തിയ ആബൂനാ കെർലോസ് പോപ്പ് തെവദ്രോസ് രണ്ടാമനുമായി 2022 ജൂലൈ 9-ന് കൂടിക്കാഴ്ച നടത്തിയതോടെ കോപ്റ്റിക് സഭയും എറിത്രിയൻ സഭയും തമ്മിൽ ഒന്നര പതിറ്റാണ്ടായി വിച്ഛേദിക്കപ്പെട്ടിരുന്ന ബന്ധം പുനഃസ്ഥാപിച്ചു.



സഭയുടെ മൂന്നാമത്തെ പാത്രിയർക്കീസായി 2004-ൽ സ്ഥാനാരോഹണം ചെയ്ത ആബൂനാ അന്തോണിയോസിനെ സ്വേച്ഛാധിപതിയായ പ്രസിഡൻറ് ഇസയ്യാസ് അഫെവർകിയുടെ സർക്കാർ 2006ൽ അറസ്റ്റ് ചെയ്തു വീട്ടുതടങ്കലിലാക്കുകയായിരുന്നു. സഭയുടെ കാര്യങ്ങളിൽ സർക്കാർ ഇടപെടുന്നതിനെ എതിർത്തതായിരുന്നു കാരണം. സർക്കാർ സ്വാധീനത്താൽ സുന്നഹദോസ് അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കുകയും തൽസ്ഥാനത്തു 2007-ൽ ആബൂനാ ദീയസ്കോറോസ് പാത്രിയർക്കീസിനെ നിയമിക്കുകയും ചെയ്തു. ആബൂനാ അന്തോണിയോസിനെ സഭയിൽനിന്നു പുറത്താക്കിയതായി 2019ൽ സർക്കാർ നിയന്ത്രിത സിനഡ് പ്രഖ്യാപിച്ചു. കാനോനിക പാത്രിയർക്കീസ് ജീവിച്ചിരിക്കെ തന്നെയാണ് 2021-ൽ ആബൂനാ കെർലോസ് പാത്രിയർക്കീസായി വാഴിക്കപ്പെട്ടത്. 'സിറിൽ' അഥവാ 'കൂറിലോസ്' എന്ന പേരിന്റെ പ്രദേശിക രൂപമാണ് 'കെർലോസ്'.

എറിത്രിയൻ സഭ ഓറിയൻറൽ ഓർത്തഡോക്സ് സഭാകുടുംബത്തിൽ പെടുന്നു. അലക്സന്ത്രിയൻ ആരാധനക്രമ പാരമ്പര്യത്തിൽ ഉൾപ്പെടുന്ന മൂന്ന് സ്വതന്ത്ര സ്വയംശീർഷകസഭകളാണ് കോപ്റ്റിക്, എത്യോപ്യൻ, എറിത്രിയൻ ഓർത്തഡോക്സ് സഭകൾ. എത്യോപ്യൻ - എറിത്രിയൻ സഭകൾ കോപ്റ്റിക് സഭയുടെ പുത്രീസഭകളായി കണക്കാക്കപ്പെടുന്നു. ഇന്നും ഈ രണ്ടു സഭകളും കോപ്റ്റിക് പോപ്പിന് 'സമന്മാരിൽ മുമ്പൻ' എന്ന സ്ഥാനം നൽകി ആദരിക്കുന്നു. അലക്സന്ത്രിയാ പാത്രിയർക്കീസിന്റെ (കോപ്റ്റിക് പോപ്പ്) പ്രഥമ സ്ഥാനം (പ്രൈമസി) അംഗീകരിച്ചുകൊണ്ടുതന്നെ കോപ്റ്റിക് സഭ എത്യോപ്യൻ സഭയ്ക്കും ഇരുസഭകളും ചേർന്ന് എറിത്രിയൻ സഭയ്ക്കും ഘട്ടം ഘട്ടമായി സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും നൽകിയിരിക്കുകയാണ്. ഇരു സഭകളും തമ്മിലുള്ള ബന്ധം സുദൃഢവും വ്യവസ്ഥാപിതവുമാക്കുന്നതിന് കോപ്റ്റിക് - എത്യോപ്യൻ സഭകൾ തമ്മിലും (1994 ഏപ്രിൽ) കോപ്റ്റിക് - എറിത്രിയൻ സഭകൾ തമ്മിലും (1998 മേയ്) 15 വകുപ്പുകൾ അടങ്ങുന്ന സമാനമായ ഉഭയകക്ഷി ഉടമ്പടികൾ ഉണ്ടാക്കിയിട്ടുണ്ട്.



**The funeral service of His Holiness Abune Qerlos was then conducted at Abune Bitsu Amlak Monastery in Godeiti.**

വടക്കുകിഴക്കൻ ആഫ്രിക്കയിൽ എത്യോപ്യയുടെ അയൽരാജ്യമാണ് എറിത്രിയ. എറിത്രിയായിലെ ജനങ്ങളിൽ പകുതിയിലധികം - 30 ലക്ഷം - സഭാവിശ്വാസികളാണ്. എഡി 329-330 ലാണ് ഇന്നത്തെ എറിത്രിയൻ സഭ ഉൾപ്പെടുന്ന എത്യോപ്യൻ സഭയുടെ ഔദ്യോഗിക തുടക്കം. പഴയ ഇറ്റാലിയൻ കോളനിയായ എറിത്രിയ 1991-ൽ എത്യോപ്യയിൽ നിന്ന് സ്വതന്ത്രമായതോടെ അവിടത്തെ ബിഷപ്പുമാരുടെ അഭ്യർത്ഥന മാനിച്ച് കോപ്റ്റിക് സഭയുടെ പോപ്പ് ഷെനൗഡാ മൂന്നാമൻ എത്യോപ്യൻ സഭയിൽ നിന്ന് എറിത്രിയായിലെ ഓർത്തഡോക്സ് സഭയ്ക്ക് ഉൾഭരണസ്വാതന്ത്യം നൽകുകയും 1994-ൽ അവർക്ക് പുതിയതായി അഞ്ച് ബിഷപ്പുമാരെ വാഴിക്കുകയും ചെയ്തു. അവരുടെ തലവനായ ആബൂനാ ഫീലിപ്പോസിനെ 1998 മേയ് എട്ടിന് എറിത്രിയൻ ഓർത്തഡോക്സ് സഭയുടെ ഒന്നാമത്തെ പാത്രിയർക്കീസായി പോപ്പ് ഷെനൗഡാ മൂന്നാമൻ വാഴിച്ചു. ഇതോടെ എറിത്രിയൻ സഭ പൂർണ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും കൈവരിച്ചു. ❑

# വി. നോമ്പ്: ഒരു ആമുഖം

## ഫാ. പി. വി. ജോൺ ചെങ്ങന്നൂർ

വി. വലിയ നോമ്പിലെ ധ്യാനചിന്തകളിലേക്കു കടക്കുന്നതിനു മുമ്പു വി. നോമ്പിനെക്കുറിച്ചു അറിയുന്നതു അനുപേക്ഷണീയമായതിനാൽ ചില ലഘു ചിന്തകൾ പഠനത്തിനായി സമർപ്പിക്കുന്നു. ഓർത്തഡോക്സ് സുറിയാനി സഭയിൽ ആരാധന, പ്രാർത്ഥന, കൂദാശാനുഷ്ഠാനങ്ങൾ എന്നിവ പോലെ പ്രാധാന്യമർഹിക്കുന്ന ഒരു ആത്മീയ ചര്യയാണ് വി. നോമ്പ്. എല്ലാ ആത്മീയാനുഷ്ഠാനങ്ങളും നമ്മെ ദൈവോന്മുഖമായി ജീവിക്കുന്നതിനു പ്രാപ്തരാക്കുവാൻ ഉദ്ദേശിച്ചുള്ളവയാണ്. നമ്മുടെ ആത്മീയാചാരാനുഷ്ഠാനങ്ങളെ ആ വിധത്തിൽ കാണുമ്പോൾ ഒരു സത്യവിശ്വാസിക്കു വി. നോമ്പ് എത്രമാത്രം അനിവാര്യമാണ് എന്നു ബോദ്ധ്യമാകും. അതുകൊണ്ടുതന്നെയാണു വി. സഭ വി. നോമ്പിനു ഇത്രയധികം പ്രാധാന്യം നൽകിയിരിക്കുന്നത്. വിശ്വാസികളുടെ ആത്മീയ പരിപോഷണത്തിനായി വി. സഭ അഞ്ചു നോമ്പുകളാണല്ലോ പ്രധാനമായും ക്രമപ്പെടുത്തിയിരിക്കുന്നത്. മൂന്നു നോമ്പ് (മൂന്നു ദിവസം, നിനെവെ നോമ്പെന്നും പേരു പറയും) ശ്ലീഹാ നോമ്പ് ( 13 ദിവസം) ശൂനോയോ നോമ്പ് (15 ദിവസം ), യൽദോ നോമ്പ് (25 ദിവസം), വലിയ നോമ്പ് (50 ദിവസം) എന്നിങ്ങനെ ആണ്ടിൽ ഏതാണ്ടു 106 ദിവസങ്ങൾ നോമ്പു ദിനങ്ങളായി വേർതിരിച്ചിരിക്കുന്നു. കൂടാതെ ആഴ്ചയിൽ രണ്ടു ദിവസം (ബുധനും വെള്ളിയും) നോമ്പു നോക്കേണ്ടതാണ്. അതു കൂടെ ഉൾപ്പെടുത്തുമ്പോൾ ഒരു വർഷത്തിൽ ഉദ്ദേശം 180 ദിവസങ്ങൾ നോമ്പുദിനങ്ങളായി വേർതിരിച്ചിരിക്കുന്നു. നോമ്പിന്റെ ആവശ്യകതയും അനുപേക്ഷണീയതയും അനിവാര്യതയുമാണ് ഇതു വ്യക്തമാക്കുന്നത്. പരിശുദ്ധ സഭ ഇത്രമാത്രം പ്രാധാന്യം കല്പിച്ചിരിക്കുന്ന ഈ നോമ്പുകളെല്ലാം ഇന്നു വിശ്വാസികൾ എത്രമാത്രം നിഷ്ഠയോടും ആവശ്യബോധത്തോടും കൂടെ അനുഷ്ഠിക്കുന്നുണ്ട് എന്ന് ആത്മശോധന ആവശ്യമാണ്. ആചരിക്കുന്നവർപോലും വി. നോമ്പിന്റെ പരമമായ ഉദ്ദേശ്യം മനസ്സിലാക്കിക്കൊണ്ടാണോ അനുഷ്ഠിക്കുന്നുത് എന്ന കാര്യത്തിൽ സംശയിക്കേണ്ടതുണ്ട്. അതുകൊണ്ടു തന്നെ വി. നോമ്പിനെക്കുറിച്ചുള്ള ഗൗരവമായ ഒരു പഠനം ഇന്ന് ആവശ്യമായിരിക്കുന്നു. അങ്ങനെയുള്ള ഒരു പഠനത്തിലേക്കു വിശ്വാസികളുടെ ചിന്ത തിരിച്ചുവിടുക മാത്രമാണ് ഇവിടെ ഉദ്ദേശിക്കുന്നത്. എന്താണു നോമ്പ്? അതിന്റെ ഉദ്ദേശ്യം എന്ത്? അതിന്റെ വി. വേദപുസ്തക അടിസ്ഥാനം എന്താണ്? എന്നീ ചോദ്യങ്ങൾക്കു ഉത്തരം തേടിയുള്ള ഒരു അന്വേഷണം അതിനു ഉപകരിക്കുമെന്നു കരുതുന്നു.

### എന്താണു നോമ്പ്?

എന്താണു നോമ്പ് എന്നറിയുന്നതിനു ആ പദത്തിന്റെ അർത്ഥം ഗ്രഹിക്കേണ്ടത് ആവശ്യമാണ്. ഇന്നു നോമ്പിനേക്കാൾ അധികം പ്രാധാന്യം ഉപവാസത്തിനു നൽകുന്നതിനാൽ അതിന്റെ അർത്ഥം കൂടെ അറിഞ്ഞേ മതിയാകൂ. മലയാള പദങ്ങളുടെ അർത്ഥഗ്രഹണത്തിനു ആശ്രയിക്കാവുന്ന ആധികാരിക ഗ്രന്ഥം ശ്രീകണ്ഠേശ്വരം പത്മനാഭപിള്ളയുടെ 'ശബ്ദതാരാവലി' ആണ്. അതിൽ നോമ്പിനു, ഏകാദശീവ്രതവും മറ്റും (ഉപവാസം), മിതാഹാരം എന്നിങ്ങനെയാണ് അർത്ഥം പറഞ്ഞിരിക്കുന്നത്. ഉപവാസത്തിനു, പട്ടിണി, ഭക്ഷിക്കാതിരിക്കൽ, നോമ്പ് (ഉപവസ്തു) എന്നിങ്ങനെയും അർത്ഥം കൊടുത്തിരിക്കുന്നു. ഇവ രണ്ടും വ്രതമായിട്ടാണു കാണുന്നത്. അതുകൊണ്ടു വ്രതത്തിന്റെ അർത്ഥം കൂടെ അറിയേണ്ടതുണ്ട്. നോമ്പ്, ശരീരം വാക്ക്, മനസ്സ് എന്നീ ത്രിവിധകരണങ്ങളെക്കൊണ്ടുള്ളതും അനന്യസേവയോടുകൂടിയതുമായ നിഷ്ഠ, ശരീരമനസ്സുകളെ പാകപ്പെടുത്തുന്ന നിഷ്ഠാവിശേഷം എന്നുമാണ് അർത്ഥം. ഹിന്ദുപുരാണങ്ങളിൽ ഒന്നായ 'അഗ്നിപുരാണ'ത്തിൽ ഉപവാസത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതു കൂടെ അറിയുന്നതു ഉചിതമായിരിക്കും. ഉപവാസമെന്നാൽ പാപങ്ങളിൽ നിന്നു ഉപാവർത്തിച്ചു (പിന്തിരിഞ്ഞു) ഗുണങ്ങളോടു കൂടിയ വാസമെന്നാണത്രേ അർത്ഥം. ഇവയിൽനിന്നു രണ്ടു കാര്യങ്ങൾ നമുക്കു ഗ്രഹിക്കാം. നോമ്പും ഉപവാസവും രണ്ടല്ല; പരസ്പര പൂരകങ്ങളാണ് എന്നതാണു ഒന്ന്. രണ്ടിലും ചില വർജ്ജനങ്ങൾ അനിവാര്യമാണ് എന്നതാണു രണ്ടാമത്തെ കാര്യം. ആ വർജ്ജനങ്ങൾ ആകട്ടെ മറ്റു ചിലതു പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളുമാണ്. നോമ്പില്ലാതെ ഉപവാസമില്ല, ഉപവാസമില്ലാതെ നോമ്പുമില്ല.




ക്രൈസ്തവ ദർശനത്തിലും നോമ്പിനും ഉപവാസത്തിനും ഇതേ അർത്ഥം തന്നെയാണു കല്പിച്ചിരിക്കുന്നത്. ഇംഗ്ലീഷിൽ fast, fasting എന്നീ പദങ്ങളാണ് ഉപയോഗിച്ചിരിക്കുന്നത്. മലയാളത്തിൽ തർജ്ജമ ചെയ്തപ്പോൾ ഉപവാസമെന്നാണു പറഞ്ഞിരിക്കുന്നത്. പട്ടിണി കിടക്കുക, ഉപവസിക്കുക, നോമ്പു നോക്കുക, ആഹാരമില്ലാതിരിക്കുക എന്നിങ്ങനെയാണു നിഘണ്ടുക്കളിൽ അർത്ഥം കാണുന്നത്. നോമ്പും ഉപവാസവും വ്രതമാണെന്നും അതിനു ചിലതെല്ലാം വർജ്ജിക്കണമെന്നും ഈ അർത്ഥങ്ങളിലൂടെ വെളിവാകുന്നു. ഓർത്തഡോക്സ് സഭയും നോമ്പും ഉപവാസവും കൊണ്ടു അർത്ഥമാക്കുന്നതും ചില വർജ്ജനങ്ങൾ തന്നെയാണ്. ചില വിശിഷ്ട ഭക്ഷണപദാർത്ഥങ്ങൾ കുറേനാളത്തേക്കു ഉപേക്ഷിക്കുക, ചില നേരത്തെ ഭക്ഷണം വെടിയുക എന്നിവയാണ് നോമ്പും ഉപവാസവും കൊണ്ടു നാമും ഉദ്ദേശിക്കുന്നത്. എന്നാൽ ഈ വർജ്ജനത്തിലൂടെ മറ്റു ചില ആത്മീയാനുഭവങ്ങൾ നേടുകയെന്നതാണു ലക്ഷ്യം.

### വി. നോമ്പിന്റെ ഉദ്ദേശ്യം

നോമ്പിലേയും ഉപവാസത്തിലേയും ഈ വിധ വർജ്ജനത്തിന്റെ ഉദ്ദേശ്യം എന്താണ് എന്നു അറിയില്ലായെന്നതുകൊണ്ടുതന്നെ ഇതു പലർക്കും ഒരു നേർച്ച മാത്രമാണ്. ദുഃഖങ്ങളും ദുരിതങ്ങളും പ്രശ്നങ്ങളും പ്രതിസന്ധികളും മാറികിട്ടുവാനും ലൗകികാനുഗ്രഹങ്ങൾ പ്രാപിക്കുവാനുമായി ദൈവത്തിനു കഴിക്കുന്ന ഒരു നേർച്ച. നോമ്പിലൂടെയും ഉപവാസത്തിലൂടെയും അനുഗ്രഹങ്ങൾ പ്രാപിക്കയില്ലായെന്നും പ്രയാസങ്ങളിൽനിന്നു വിടുതൽ ലഭിക്കയില്ലായെന്നുമല്ല പറയുന്നത്. കാരണം, നിനെവേക്കാർ അവർക്കു നിശ്ചയിച്ചിരുന്ന നാശത്തിൽനിന്നു രക്ഷപെട്ടതു ഉപവാസം മൂലമാണ്. എന്നാൽ അവർക്ക് ഈ അനുഭവം പ്രാപിക്കാൻ കഴിഞ്ഞതു ഭക്ഷണം വെടിഞ്ഞതുകൊണ്ടു മാത്രമല്ല. അതോടൊപ്പം പശ്ചാത്തപിക്കുകയും ആത്മതപനം ചെയ്യുകയും അനുതപിക്കുകയും ദുർമാർഗ്ഗങ്ങൾ വിട്ടുതിരിയുകയും ചെയ്തതിനാലാണെന്നു യോന 3:7-10 വാക്യങ്ങളിൽ നാം വായിക്കുന്നു.

ഭക്ഷണം വെടിയുന്നതു മാത്രമല്ല നോമ്പ് എന്നു സാരം. ഇത് ഒരു സത്യം വെളിവാക്കുന്നു. നോമ്പും ഉപവാസവും പശ്ചാത്തപിക്കുവാനും മനംതിരിയുവാനും രൂപാന്തരപ്പെടുവാനും ദുർമാർഗ്ഗങ്ങൾ വിട്ടുതിരിഞ്ഞു ദൈവത്തിങ്കലേക്കു അടുക്കുവാനുമുള്ളതാണ്. ഒരു കാര്യം നേടണമെങ്കിൽ മറ്റൊരു കാര്യം ഉപേക്ഷിക്കണം. ഒന്നിനോടു ചേരണമെങ്കിൽ മറ്റൊന്നിൽ നിന്നു അകലണം. ഭാര്യാഭർത്തൃബന്ധത്തെ കുറിച്ചു പഠിപ്പിച്ചപ്പോൾ കർത്താവ് പറഞ്ഞതിൽ ഈ കാര്യം നമുക്കു വായിച്ചെടുക്കുവാൻ കഴിയും. 'അതുകൊണ്ടു പുരുഷൻ പിതാവിനേയും മാതാവിനേയും വിട്ടു ഭാര്യയോടു പറ്റിച്ചേരും. നോമ്പിലെ വർജ്ജനം മറ്റൊരു ചേർച്ചയ്ക്കുവേണ്ടിയാണ്. അതു സ്വായത്തമാക്കുമ്പോൾ അനുഗ്രഹത്തിന്റെ കവാടം തുറക്കപ്പെടും.

ഇതിലുപരിയായി വി. നോമ്പിനും ഉപവാസത്തിനും മറ്റൊരു വലിയ ഉദ്ദേശ്യം ഉണ്ട്. സാത്താനെ പരാജയപ്പെടുത്തി ജയകരമായ ക്രിസ്തീയ ജീവിതത്തിന്റെ ഉടമയായി പരിണമിക്കുക എന്നതാണ് ഇതിന്റെ പ്രധാന ലക്ഷ്യം. ചില വർജ്ജനങ്ങൾക്കു നാം സ്വയം വിധേയരാകുമ്പോൾ സാത്താൻ നമ്മെ പരീക്ഷിക്കുവാനുള്ള അവസരം നാം തന്നെ സൃഷ്ടിച്ചു കൊടുക്കുന്നു. അതുമൂലം ഉണ്ടാകുന്ന പ്രലോഭനങ്ങളെ നാം അതിജീവിക്കുമ്പോൾ നമ്മെതന്നെ നിയന്ത്രിക്കുവാനുള്ള ആത്മബലം നാം ആർജ്ജിക്കുന്നു. നിസ്സാരമായ ഭക്ഷണം വെടിയുവാനുള്ള തീരുമാനത്തിൽ ഉറച്ചു നില്ക്കുവാൻ കഴിയാതെ, പ്രലോഭനത്തിനു വശംവദരായി ആ തീരുമാനം ലംഘിക്കുന്ന നമുക്കു നമ്മെ അടിപ്പെടുത്തുന്ന പാപത്തിന്റെ പ്രേരണകളെ എങ്ങനെ അതിജീവിക്കുവാൻ കഴിയും? നോമ്പിലൂടെയും ഉപവാസത്തിലൂടെയും ആത്മനിയന്ത്രണത്തിനുള്ള ആത്മബലം നേടി നമ്മെ മുറുകെ പറ്റുന്ന പാപങ്ങളേയും സാത്താന്റെ പ്രലോഭനങ്ങളേയും അതിജീവിക്കുവാൻ ഉള്ള ആർജ്ജവം നേടണമെന്നതാണു നോമ്പിന്റേയും ഉപവാസത്തിന്റേയും പരമമായ ഉദ്ദേശ്യം. മശിഹാതമ്പുരാൻ തന്റെ ഉപവാസത്തിലൂടെ പഠിപ്പിച്ചതും ഈ സത്യമാണ്. വി. വലിയ നോമ്പിന്റെ നമസ്കാരങ്ങളിൽ പരിശുദ്ധ പിതാക്കന്മാർ ഈ സത്യം വെളിവാക്കിയിട്ടുണ്ട്. നമസ്കാരങ്ങളിൽ നാം വായിക്കുന്നു: "പരിശുദ്ധ നോമ്പു ജയത്തിന്റെ അടയാളവും ശത്രുവാകുന്ന സാത്താന്റെ നേരേ തോല്ക്കാത്ത ആയുധവുമാകുന്നു.'' നോമ്പാലും പ്രാർത്ഥനയാലും സാത്താനെ ജയിപ്പാൻ നമ്മെ പഠിപ്പിച്ച മശിഹാതമ്പുരാനു സ്തുതി." വി. നോമ്പിൽ നാം ഇതു ഉരുവിടാറുണ്ടെങ്കിലും ജീവിതത്തിൽ അനുഭവവേദ്യമായി തീരുന്നില്ലായെന്നതാണു യാഥാർത്ഥ്യം. അർത്ഥമറിയാതെയും ശ്രദ്ധിക്കാതെയും ചൊല്ലി തീർക്കുന്നതിനാൽ നോമ്പു പോലെ നമസ്കാരവും ഒരു ചടങ്ങായി അവശേഷിക്കുന്നു.

ഭക്ഷണം വെടിയുന്നതു മാത്രമല്ല നോമ്പ്. ഭക്ഷണം വർജ്ജിക്കുന്നതോടൊപ്പം ദുശ്ചിന്തകളും ദുഷ്പ്രവൃത്തികളും ഉപേക്ഷിക്കുമ്പോൾ മാത്രമേ നോമ്പ് നോമ്പാകയുള്ളു. നോമ്പിന്റെ നമസ്കാരങ്ങളിൽ പരിശുദ്ധ പിതാക്കന്മാർ രേഖപ്പെടുത്തിയിരിക്കുന്നതു ശ്രദ്ധിക്കുക: വ്യാഴം സന്ധ്യ. ''ഭക്ഷണം വെടിയുന്ന വായ് വഞ്ചനയിൽനിന്നും ഒഴിഞ്ഞിരിക്കണം, രാജാവ് പ്രവേശിക്കുന്ന വാതിലിനുള്ളിൽ അന്യായം പ്രവേശിക്കരുത്. നിന്റെ വായ് ഭക്ഷണത്തിൽ നിന്നും ഉപവസിക്കണം. നിന്റെ നോമ്പു കുറ്റകരമാകാതിരിപ്പാൻ നോമ്പിനോടൊന്നിച്ചു നാവിനേയും നിയന്ത്രിക്കണം." വെള്ളി സന്ധ്യ: "അപ്പത്തിൽനിന്നു മാത്രം ഉപവസിക്കുന്ന ഒരുവൻ നോമ്പുകാരനായി കണക്കിടപ്പെടുന്നില്ല. അന്യായം വിട്ടുള്ള നോമ്പിനെ അല്ലാതെ അപ്പം വെടിഞ്ഞുള്ള നോമ്പിനെ കർത്താവ് ഇഷ്ടപ്പെടുന്നില്ല, അതിൽ പ്രയോജനവുമില്ല." യെശ. 58-ാം അദ്ധ്യായം ഇതിനോടു ചേർത്തു വായിക്കുക.

ആത്മസംയമനം പ്രാപിക്കുവാനും സാത്താനേയും അവന്റെ പരീക്ഷകളേയും ജയിപ്പാനും പ്രലോഭനങ്ങളെ അതിജീവിക്കുവാനും പ്രാർത്ഥനയിൽ തീക്ഷ്ണത ഉളവാക്കുവാനും ആണ് നോമ്പു നോക്കുന്നത്; നോക്കേണ്ടത്. ജഡാഭിലാഷം ആത്മാവിനും ആത്മാഭിലാഷം ജഡത്തിനും വിരോധമായിരിക്കുന്നു' (ഗലാ. 5:17) എന്നാണല്ലോ പ. പൗലോസ് ശ്ലീഹാ പറഞ്ഞിരിക്കുന്നത്. ജഡാഭിലാഷത്തിൽ നിന്നു അകന്നിരിക്കുവാനാണ് നോമ്പു നോക്കുന്നത്." അതുകൊണ്ടു നാം ഇരുട്ടിന്റെ പ്രവൃത്തികളെ വെടിഞ്ഞു വെളിച്ചത്തിന്റെ ആയുധം ധരിച്ചുകൊൾക, പകൽസമയത്തു എന്നപോലെ മര്യാദയായി നടക്കുക, വെറിക്കൂത്തുകളിലും മദ്യപാനങ്ങളിലും ശയനമോഹങ്ങളിലും ദുഷ്കാമങ്ങളിലുമല്ല, പിണക്കത്തിലും, അസൂയയിലുമല്ല കർത്താവായ യേശുക്രിസ്തുവിനെതന്നെ ധരിച്ചുകൊൾക. മോഹങ്ങൾ ജനിക്കുമാറു ജഡത്തിനായി ചിന്തിക്കരുത്" (റോമർ 13:12-14) എന്ന പ. പൗലോസ് ശ്ലീഹായുടെ വാക്കുകളിൽ നോമ്പിന്റെ അർത്ഥതലങ്ങൾ വായിച്ചെടുക്കുവാൻ കഴിയും. നോമ്പിന്റെ നമസ്കാരങ്ങൾ ശ്രദ്ധിച്ചാൽ അതു മനസ്സിലാകും. സാധാരണ ദിവസങ്ങളിലേതിനേക്കാൾ ദീർഘമാണല്ലോ നോമ്പിലെ നമസ്കാരങ്ങൾ. ലൗകികവും ആത്മികവുമായ തലങ്ങളിൽ വേറിട്ട ദിനങ്ങളാണ് നോമ്പിന്റെ ദിനങ്ങൾ എന്നു അതു വ്യക്തമാക്കുന്നു. നോമ്പുകാലങ്ങളിൽ ജഡികകാര്യങ്ങളെക്കാൾ ആത്മീയകാര്യങ്ങൾക്കു പ്രാധാന്യം കല്പിക്കണം. വി. നോമ്പിന്റെ ദിനങ്ങളിൽ വിവാഹകൂദാശ വിലക്കിയിരിക്കുന്നതു അതുകൊണ്ടാണ്. ഭക്ഷണത്തിൽ മാത്രമല്ല ജഡാഭിലാഷത്തിലും വർജ്ജനം ആവശ്യമാണെന്നു സാരം. ഇന്നു ഒരു വെള്ളകടലാസ്സിലെ അപേക്ഷകൊണ്ടു നാമതു കാറ്റിൽ പറത്തികളഞ്ഞിരിക്കുന്നു. പൂർണ്ണ വർജ്ജനത്തോടുകൂടിയ നോമ്പിലൂടെ സാത്താനെ പരാജയപ്പെടുത്തുകയും പാപങ്ങളിൽ നിന്നു അകലുകയും ചെയ്യുന്നതു മൂലം ആപത്ഘട്ടങ്ങളെ തരണം ചെയ്യുവാനും അനുഗ്രഹങ്ങൾ പ്രാപിക്കുവാനും കഴിയുന്നു. മാത്രമല്ല യഥാർത്ഥ നോമ്പാചരണത്തിലൂടെ ദൈവനാമമഹത്വത്തിനായി വൻ കാര്യങ്ങൾ ചെയ്യുവാനുള്ള ശക്തി ലഭിക്കുകയും ചെയ്യുന്നു.

❑

**വി. നോമ്പ്: വി. വേദപുസ്തകാടിസ്ഥാനം**

നോമ്പ് ആചരിക്കണമെന്നു വി. വേദപുസ്തകത്തിൽ പ്രത്യേകിച്ചു പുതിയനിയമത്തിൽ വ്യക്തമായി പറഞ്ഞിട്ടുണ്ടോ? എന്ന ചോദ്യം വിശ്വാസികളിൽ സംശയം ഉളവാക്കുന്നു. വി. നോമ്പിന്റെ വേദപുസ്തകാടിസ്ഥാനത്തെ കുറിച്ചു ചിന്തിക്കുന്നതിനു മുമ്പു ചില സത്യങ്ങൾ അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. വി. സഭ അനുഷ്ഠിക്കുന്നതും ആചരിക്കുന്നതുമായ ആത്മീയചര്യകൾക്കു വി. വേദപുസ്തകത്തിൽ തെളിവുകൾ തേടുന്നതിന്റെ പ്രസക്തിയെക്കുറിച്ചു ചിന്തിക്കേണ്ടതു ആവശ്യമാണ്. ഒരു വിശ്വാസിയുടെ ആത്മീയജീവിത പരിപോഷണത്തിനായി ആചരിക്കുന്ന ആചാരാനുഷ്ഠാനങ്ങൾക്കു വി. വേദപുസ്തകത്തിൽ പ്രത്യേകിച്ചു പുതിയനിയമത്തിൽ വ്യക്തമായ തെളിവുകൾ കണ്ടെത്താൻ കഴിഞ്ഞെന്നു വരില്ല. അതുകൊണ്ടു അതെല്ലാം ആവശ്യമില്ലാത്ത അനാചാരങ്ങളാണെന്നു പറഞ്ഞു തള്ളിക്കളയുന്നതു ഉചിതമല്ല. ദൈവവും മനുഷ്യനും തമ്മിലുള്ള ബന്ധവും, മനുഷ്യർ തമ്മിലുള്ള ബന്ധവും, അതിൽ മനുഷ്യനു ഉണ്ടായ വീഴ്ചയും, വീഴ്ച ഭവിച്ച മനുഷ്യകുലത്തിന്റെ വീണ്ടെടുപ്പിനായി ദൈവപുത്രൻ മനുഷ്യനായി അവതരിച്ച് കാൽവരിക്രൂശിൽ സ്വയം പാപപരിഹാരയാഗമായി അർപ്പിച്ച് തന്നിൽ വിശ്വസിക്കുന്നവർക്കു രക്ഷ സൗജന്യമായി നൽകിയിരിക്കുന്നതും വെളിവാക്കുകയാണു വി. വേദപുസ്തകത്തിന്റെ പരമമായ ലക്ഷ്യം. ആ രക്ഷയിൽ വളരുവാൻ ആവശ്യമായ ആത്മീയാചാരാനുഷ്ഠാനങ്ങൾ എന്തൊക്കെ ആണെന്നും അവ എങ്ങനെയാണു ആചരിക്കേണ്ടതെന്നും പുതിയനിയമത്തിൽ വ്യക്തമായി പറഞ്ഞിട്ടില്ല. അതിനു കാരണമെന്താണെന്നു വ്യക്തമാക്കാം. ഈവിധ ആചാരാനുഷ്ഠാനങ്ങളെ എതിർക്കുന്നവർ ചില വേദവാക്യങ്ങൾ എടുത്തു തങ്ങൾക്കു അനുകൂലമായി വ്യാഖ്യാനിക്കുന്നു. അനുകൂലിക്കുന്നവരും അങ്ങനെ തന്നെ ചെയ്യുന്നു. വി. സഭയിലെ ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചു പുതിയനിയമത്തിൽ, അവ ഏതൊക്കെയാണെന്നും അവ എങ്ങനെ ആചരിക്കണമെന്നും വ്യക്തമായ നിർദ്ദേശങ്ങൾ നൽകാതിരുന്നതു എന്തുകൊണ്ടാണെന്നു പലരും ചിന്തിക്കുന്നില്ല. ഇതിനു ഉത്തരം കണ്ടെത്തുമ്പോൾ ഈ പ്രശ്നങ്ങൾക്കു പരിഹാരം ഉണ്ടാകും.

ആത്മീയചര്യകൾക്കെല്ലാം വേദപുസ്തകതെളിവുകൾ ആവശ്യപ്പെടുന്നവരുടെ ചിന്തയ്ക്കായി ചില കാര്യങ്ങൾ കൂടെ സമർപ്പിച്ചുകൊണ്ടു വിഷയത്തിലേക്കു കടക്കാം. ദൈവവുമായുള്ള ബന്ധത്തിന്റെ പ്രഥമവും പ്രധാനവുമായ പടി പ്രാർത്ഥനയാണല്ലോ. പ്രാർത്ഥനയെക്കുറിച്ചു കർത്താവു വ്യക്തമായി ചില കാര്യങ്ങൾ പഠിപ്പിച്ചിട്ടുണ്ട്. കൂടാതെ പ്രാർത്ഥനയെക്കുറിച്ചു അനേകം പരാമർശങ്ങളുമുണ്ട്. ഇതിൽ ഏതെങ്കിലും ഒരു വാക്യം എടുത്തിട്ടു ഇങ്ങനെയാണു പ്രാർത്ഥിക്കേണ്ടതു എന്നു പറയുവാൻ കഴിയുകയില്ല. ഇതെല്ലാം ചേർത്തു വേണം പ്രാർത്ഥന എന്താണു എന്നു വിലയിരുത്തേണ്ടതു. എന്നാൽ പോലും എന്താണു പ്രാർത്ഥന എന്നോ, എങ്ങനെയാണു പ്രാർത്ഥിക്കേണ്ടതു എന്നോ, എവിടെ വെച്ചാണു പ്രാർത്ഥിക്കേണ്ടതെന്നോ വ്യക്തമായി പറഞ്ഞിട്ടുമില്ല. കർത്താവിന്റെ പഠിപ്പിക്കലുകൾ ശ്രദ്ധിച്ചാൽ പ്രാർത്ഥന രണ്ടുവിധമുണ്ട് എന്നു മനസ്സിലാകും. രഹസ്യ പ്രാർത്ഥനയും പരസ്യപ്രാർത്ഥനയും. പരസ്യപ്രാർത്ഥനയ്ക്കാണു ആരാധന എന്നു പറയു

ന്നത്. ദൈവവുമായുള്ള ഒരു വിശ്വാസിയുടെ സംസർഗ്ഗമാണു രഹസ്യ പ്രാർത്ഥന. അതേസമയം സമൂഹമായി സഭയായി ഒരുമനപ്പെട്ടു അർപ്പിക്കുന്ന അപേക്ഷകളാണു ആരാധന. വി. മത്തായി 6:5–15 ശ്രദ്ധാപൂർവ്വം പഠിക്കുമ്പോൾ അതു വ്യക്തമാകും. അറയിൽ കടന്നു രഹസ്യത്തിൽ പ്രാർത്ഥിക്കണമെന്നു പറഞ്ഞപ്പോൾ 'നീ' എന്ന ഏകവചനവും, ജാതികളേപ്പോലെ ജല്പനം ചെയ്യരുത് എന്നും പ്രാർത്ഥിക്കുമ്പോൾ ഇവ്വണ്ണം പ്രാർത്ഥിപ്പീൻ എന്നും പറഞ്ഞു പഠിപ്പിച്ച ''സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ'' എന്ന പ്രാർത്ഥനയിൽ നിങ്ങൾ, ഞങ്ങൾ തുടങ്ങിയ ബഹുവചനങ്ങളുമാണ് ഉപയോഗിച്ചിരിക്കുന്നത്. ഇതൊന്നും അറിയാതെയും ചിന്തിക്കാതെയും ഇഷ്ടം പോലെ പ്രാർത്ഥിക്കുകയും ആരാധിക്കുകയും ചെയ്യുന്നവരായി പലരും പരിണമിച്ചിരിക്കുന്നു. അവിടെ പലപ്പോഴും അവർ വേദപുസ്തക തെളിവുകൾ തേടാറുമില്ല. ചില ഉദാഹരണങ്ങൾ ശിഷ്യന്മാരേയും അറിയിപ്പുകാരേയും സുവിശേഷഘോഷണത്തിനായി പറഞ്ഞയച്ചപ്പോൾ, നിങ്ങൾ ഏതെങ്കിലും ഭവനത്തിൽ ചെന്നാൽ 'സമാധാനം ആശംസിപ്പീൻ' എന്നല്ലാതെ പ്രാർത്ഥിക്കണമെന്നു പറഞ്ഞില്ല. വീടുതോറും കയറി പ്രാർത്ഥിക്കുന്നതിനു വേദപുസ്തക തെളിവു വേണ്ടേ? വിവാഹത്തെക്കുറിച്ചും ഭാര്യാഭർത്തൃബന്ധത്തെക്കുറിച്ചും കർത്താവു പറഞ്ഞിട്ടുണ്ടെങ്കിലും, വിവാഹം എങ്ങനെ എവിടെവച്ചു നടത്തണമെന്നു പറഞ്ഞിട്ടില്ല. അപ്പോൾ, വധൂവരന്മാരെ ചേർത്തു നിർത്തി പ്രാർത്ഥിക്കുന്നതും പ്രസംഗിക്കുന്നതും ഏതു വേദവാക്യത്തിന്റെ പിൻബലത്തിലാണ്. മരിച്ചാൽ കുഴിച്ചിടണമെന്നും മൃതശരീരത്തിന്റെ സമീപത്തുനിന്നു പ്രാർത്ഥിക്കണമെന്നും വേദപുസ്തകത്തിൽ പറഞ്ഞിട്ടുണ്ടോ? കർത്താവ് ഉയിർത്തെഴുന്നേറ്റപ്പോൾ ദൈവാലയത്തിലെ തിരശീല അടിമുതൽ മുകൾ വരെ കീറിയതിനാൽ ഇനിയും ദേവാലയം വേണ്ടായെന്നു പറയുന്നവർ, അപ്പോൾ കല്ലറകൾ തുറന്നു മൃതന്മാർ ഉയിർത്തെഴുന്നേറ്റു എന്ന വാക്യാടിസ്ഥാനത്തിൽ മരിച്ചവരെ അടക്കാതിരിക്കുമോ? 'മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ. നീയോ പോയി സുവിശേഷം അറിയിക്ക' എന്ന കർത്തൃവചനം എന്തേ അനുസരിക്കുന്നില്ല. എഴുതിവച്ച പ്രാർത്ഥനകളും ക്രമങ്ങളും ആവശ്യമില്ലായെന്നു ശഠിച്ചവർ ഇപ്പോൾ ശുശ്രൂഷാക്രമം ഉണ്ടാക്കിയിരിക്കുന്നുവെന്നതാണു ഏറ്റം വിചിത്രം. ഇതിൽ കല്ലിടീൽ, ഭവനപ്രതിഷ്ഠ, വിവാഹം, മരണം തുടങ്ങിയവ എല്ലാം ചേർത്തിരിക്കുന്നു. ഇതിനൊക്കെ എന്തു വേദപുസ്തക തെളിവുകളാണുള്ളത്? പോകട്ടെ, നമ്മുടെ വിഷയത്തിലേക്കു തിരിച്ചുവരാം.

ആരാധനയുടേയും പ്രാർത്ഥനയുടേയും ആചരണരീതിയെക്കുറിച്ചും വിശ്വാസികൾ അനുഷ്ഠിക്കേണ്ട ആചാരാനുഷ്ഠാനങ്ങളെക്കുറിച്ചും കർത്താവും ശിഷ്യന്മാരും ഒന്നും പറയാതെയും പഠിപ്പിക്കാതെയുമിരുന്നതു എന്തുകൊണ്ടാണ് എന്ന കാര്യം ഗൗരവമായി ചിന്തിക്കേണ്ടതുണ്ട്. ഉത്തരം ഒന്നേയുള്ളു; പുതിയ ആചാരാനുഷ്ഠാനങ്ങളോടു കൂടിയ ഒരു പുതിയ സഭ കർത്താവ് സ്ഥാപിച്ചില്ലായെന്നതു തന്നെയാണ് കാരണം. യഹൂദ മതാനുഷ്ഠാനങ്ങളെ അതേപടി അംഗീകരിക്കുകയും ആചരിക്കുകയുമാണ് കർത്താവ് ചെയ്തത്. എന്നാൽ അവരുടെ ഇടയിൽ ഉണ്ടായിരുന്ന ദുഷ്പ്രവണതകളേയും ദുരാചാരങ്ങളേയും നിശിതമായി വിമർശിക്കുകയും ചെയ്തു. ആത്മീയാചാരങ്ങളുടെ അന്തസത്തയെക്കുറിച്ചും ആത്മീയവശങ്ങളെക്കുറിച്ചും അത് ആചരിക്കുന്നവരുടെ മനോഭാവങ്ങളിൽ വരുത്തേണ്ട മാറ്റങ്ങളെക്കുറിച്ചുമാണു കർത്താവ് പറഞ്ഞത്. അവയുടെ ആചരണരീതികളും അനുഷ്ഠാനവിധങ്ങളുമെല്ലാം അതുവരെ നടന്നുകൊണ്ടിരുന്ന യഹൂദമതത്തിന്റെ ആചാരാനുഷ്ഠാനക്രമങ്ങളും രീതികളുമൊക്കെ തന്നെ മതി എന്നതുകൊണ്ടാണ് ആവിധ കാര്യങ്ങളൊന്നും കർത്താവ് പറയുകയും പഠിപ്പിക്കുകയും ചെയ്യാതിരുന്നത്. മാത്രമല്ല, അതെല്ലാം തന്റെ പിതാവ് തെരഞ്ഞെടുക്കപ്പെട്ട തന്റെ ജനത്തിനുവേണ്ടി കല്പിച്ചാക്കിയതുമായിരുന്നു. ന്യായപ്രമാണം നീക്കുവാനല്ല, നിവർത്തിക്കുവാനാണു താൻ വന്നതെന്നും, പിതാവ് പറയുന്നതും കാണിച്ചു കൊടുക്കുന്നതുമല്ലാതെ പുത്രന് ഒന്നും സ്വയമായി ചെയ്യുവാൻ കഴിയുകയില്ല എന്നും പറഞ്ഞ കർത്താവ് എങ്ങനെ ഇതിനെല്ലാം എതിരാകും? കർത്താവ് ഈ ഭൂമിയിൽ ജീവിച്ചിരുന്ന കാലം മുഴുവനും യഹൂദാചാരാനുഷ്ഠാനങ്ങൾ അണുവിട തെറ്റാതെ ആചരിച്ചിരുന്നു എന്നതുതന്നെ മതിയായ തെളിവാണ്. യഹൂദപ്രമാണികൾ ദൈവാലയത്തിൽ നിന്നു പുറത്താക്കുന്നതു വരെ യേശു സുനഗോഗുകളിലും ദൈവാലയത്തിലും ആരാധനയ്ക്കായി പോയിരുന്നു. പുറത്താക്കി കഴിഞ്ഞും യെറുശലേം ദേവാലയത്തിൽ പെരുന്നാളുകളിൽ കർത്താവ് സംബന്ധിച്ചിരുന്നതായി വി. വേദപുസ്തകം സാക്ഷിക്കുന്നു. ഒരു വിശ്വാസിയുടെ ആത്മീയജീവിത പരിപോഷണത്തിനു അന്നു നിലവിലിരുന്ന ആചാരാനുഷ്ഠാനങ്ങൾ മതിയായിരുന്നുവെന്നതു കൊണ്ടുതന്നെയാണു പുതുതായി ഒന്നും പഠിപ്പിക്കാതിരുന്നത് എന്ന സത്യം ഇവിടെ വെളിവാകുന്നു.

എന്നാൽ പിന്നെ ക്രിസ്ത്യാനികളെ യഹൂദന്മാർ എന്നു വിളിക്കാതിരുന്നതു എന്തുകൊണ്ട്? എന്തിനു മറ്റൊരു സഭയായി? എന്നീ ചോദ്യങ്ങൾ പ്രസക്തമാകുന്നു. ക്രിസ്ത്യാനികൾ അങ്ങനെ ഒരു പേരു സ്വീകരിച്ചു പിരിഞ്ഞുപോയതല്ല, ഇതു ഒരു പുതിയ ഉപദേശമായി കണ്ട യഹൂദപ്രമാണികൾ അത് അംഗീകരിക്കാതെ അവരെ പുറത്താക്കി കളയുകയായിരുന്നു. മാത്രമല്ല ക്രിസ്ത്യാനി എന്ന പേരുതന്നെ സ്വയം സ്വീകരിച്ചതല്ലായെന്നും മറ്റുള്ളവർ പറഞ്ഞു പറഞ്ഞു വന്നു ചേർന്നതാണെന്നും അപ്പോ. പ്രവൃ. 11:26 വ്യക്തമാക്കുന്നു. "ആദ്യം അന്ത്യോക്യയിൽ വച്ചു ശിഷ്യന്മാർക്കു ക്രിസ്ത്യാനികൾ എന്നു പേരുണ്ടായി" എന്നാണു അവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. അതാകട്ടെ ഒരു പരിഹാസ പേരുമായിരുന്നു. എന്നാൽ അതു ലോകത്തെ മുഴുവൻ മാറ്റുവാൻ പര്യാപ്തമായ ഒരു പേരായി ദൈവം മാറ്റിയിരിക്കുന്നു. മനുഷ്യരുടെ മുമ്പാകെ നിന്ദ്യമായതു ദൈവമുമ്പാകെ ശ്രേഷ്ഠമാണ് എന്ന വേദവാക്യം ഇവിടെ സാർത്ഥകമായി.

യഹൂദമതാചാരങ്ങൾ പിൻതുടർന്നും ചില പരിഷ്കാരങ്ങൾ വരുത്തിയും കാലാന്തരത്തിൽ മറ്റൊരു സഭയായി രൂപാന്തരപ്പെടുകയായിരുന്നു. അതുകൊണ്ടുതന്നെ ക്രൈസ്തവസഭ യഹൂദമതത്തിന്റെ ഒരു പിൻതുടർച്ചയാണെന്നു സമ്മതിച്ചേ മതിയാകൂ. കർത്താവ് മരിച്ചു ഉയിർത്തെഴുന്നേറ്റു സ്വർഗ്ഗാരോഹണം ചെയ്തതിനുശേഷമാണു ഒരു സഭയായി രൂപാന്തരപ്പെട്ടു തുടങ്ങിയത് എന്നു വേണമെങ്കിൽ പറയാം. പെന്തിക്കോസ്തിനാളിൽ കർത്താവ് വാഗ്ദത്തം ചെയ്ത പരിശുദ്ധാത്മാവിന്റെ ആവാസത്തിനുശേഷം ആത്മനടത്തിപ്പിലൂടെയാണു ഇതു സംഭവിച്ചത് എന്നതാണു സത്യം. സഭയുടെ ആരംഭത്തിൽ, അപ്പോസ്തോലന്മാരുടെ കാലഘട്ടത്തിൽ ക്രൈസ്തവ സഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും എല്ലാം യഹൂദന്മാരുടെ തന്നെയായിരുന്നു. അപ്പോസ്തോലന്മാരും അനുയായികളും ദൈവത്തെ ആരാധിച്ചിരുന്നതു യഹൂദന്മാരുടെ സുന്നഗോഗുകളിലും ദൈവാലയത്തിലും ആയിരുന്നു. അവിടുത്തെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും അവർ പിൻതുടരുകയായിരുന്നുവെന്നു അപ്പോസ്തോല പ്രവൃത്തികൾ വ്യക്തമാക്കുന്നു. അപ്പോ. 21:17–26 അതിനുള്ള വ്യക്തമായ തെളിവാണ്. ജാതികളുടെയിടയിൽ സുവിശേഷം അറിയിച്ചതിനുശേഷം യറുശലേമിൽ എത്തിയ പൗലോസിനേയും മറ്റും അവർ സ്വീകരിച്ചു. എന്നാൽ ഇന്നു പലരും ധരിച്ചിരിക്കുന്നതുപോലെ പൗലോസ് ന്യായപ്രമാണത്തിനു എതിരാണ് എന്ന് അവർക്കും തോന്നിയതിനാൽ ന്യായപ്രമാണം അനുസരിച്ചുള്ള ശുദ്ധീകരണവും വഴിപാടും നടത്തുവാൻ നിർദ്ദേശിച്ചു. പൗലോസ് അതു ചെയ്തതായി നാം അവിടെ വായിക്കുന്നു. അപ്പോ. 3:1–ൽ 'ഒരിക്കൽ പത്രോസും യോഹന്നാനും ഒൻപതാംമണി സമയത്തു ദൈവാലയത്തിലേക്കു ചെല്ലുമ്പോൾ" എന്നും അപ്പോ. 19:9–ൽ 'പത്രോസ് ആറാം മണി നേരത്തു പ്രാർത്ഥിപ്പാൻ വെണ്മാടത്തിൽ കയറി" എന്നും നാം വായിക്കുന്നു. യഹൂദാചാരപ്രകാരമുള്ള യാമപ്രാർത്ഥനകൾ അവർ മുടക്കം കൂടാതെ ചെയ്തിരുന്നുവെന്നു ഇതു വ്യക്തമാക്കുന്നു. സ്വന്തമായ ആരാധനാലയം ഉണ്ടാകുന്നതു വരെ യഹൂദ ദൈവാലയങ്ങളിലെ ആരാധനയിൽ സംബന്ധിച്ചും, അവിടെ വച്ചു അനുഷ്ഠിക്കുവാൻ കഴിയാത്തവ, പിന്നീട് തിരുവത്താഴമെന്നും കുർബ്ബാന എന്നും അറിയപ്പെട്ട 'അപ്പം നുറുക്കൽ' ഭവനത്തിൽ വച്ചു അനുഷ്ഠിക്കുകയും ചെയ്തിരുന്നുവെന്നു അപ്പോ. 2:46–47 ൽ കാണുന്നു. ഒരുമനപ്പെട്ടു ദിനംപ്രതി ദൈവാലയത്തിൽ കൂടിവരികയും വീട്ടിൽ അപ്പം നുറുക്കിയുംകൊണ്ടു ഉല്ലാസവും ഹൃദയപരമാർത്ഥതയും പൂണ്ടു ഭക്ഷണം കഴിക്കയും ദൈവത്തെ സ്തുതിക്കുകയും.." എന്നിങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. സ്വന്തമായി ദൈവാലയങ്ങൾ ഉണ്ടായി തുടങ്ങിയപ്പോൾ അപ്പം നുറുക്കൽ ആരാധനയുടെ ഭാഗമായി മാറുകയും ഇന്നത്തെ വി. കുർബ്ബാനയായി പരിണമിക്കുകയും ചെയ്തു. ആയതിനാൽ ക്രൈസ്തവസഭയുടെ ആരാധനയും ആചാരാനുഷ്ഠാനങ്ങളും എല്ലാം പഴയനിയമ കാലഘട്ടത്തിന്റെ പിൻതുടർച്ച തന്നെയായിരുന്നു എന്നതിൽ സംശയമില്ല. അതുകൊണ്ടു അവ എന്തൊക്കെ ആയിരുന്നു എന്നും എങ്ങനെ ആയിരുന്നു എന്നും ഗ്രഹിക്കണമെങ്കിൽ പഴയനിയമത്തോടൊപ്പം പാരമ്പര്യങ്ങളേയും ആശ്രയിക്കേണ്ടതായി വരും.

(തുടരും)

# ബന്ധങ്ങളുടെ ഊഷ്മളതയ്ക്കൊരു ജയ ജയ ജയ ജയഹേ

ഫാ. ഡോ. ബിജേഷ് ഫിലിപ്പ്

വിപിൻദാസിന്റെ 'ജയ ജയ ജയ ജയഹേ' എന്ന സിനിമയിൽ ഭർത്താവിൽ നിന്ന് അപമാനങ്ങളും അവഗണനകളും വേദനകളും തുടരെ ഉണ്ടായപ്പോൾ യൂട്യൂബ് നോക്കി കരാട്ടെ പഠിച്ച് ഭർത്താവിനെ നിഷ്ക്കരുണം നേരിടുന്ന ജയ എന്ന ഭാര്യ സാധാരണ കുടുംബങ്ങളിൽ കാണില്ലായിരിക്കും. എന്നാൽ അനാദരവും അപമാനവും വർദ്ധിക്കുമ്പോൾ നാവുകൊണ്ടെങ്കിലും കരാട്ടെ നടത്തുന്ന വ്യക്തിത്വങ്ങൾ പലയിടങ്ങളിലും ഉണ്ടാകുന്നതും ബന്ധങ്ങൾ തകരുന്നതും സാധാരണമാകുന്നുണ്ട്.

ഹൃദ്യവും ആരോഗ്യകരവുമായ ബന്ധങ്ങളാണല്ലോ ഭൂമിയിൽ പറുദീസായുടെ അനുഭവം രൂപപ്പെടുത്തുന്നത്. ചെറുകുടുംബങ്ങളുടെയും വിവിധ കുടുംബങ്ങൾ ചേർന്നുള്ള വലിയ കുടുംബസമൂഹത്തിന്റെയും ഒക്കെ മഹത്വവും വിജയവും അവയിലെ അംഗങ്ങളുടെ പരസ്പരബന്ധങ്ങളുടെ ഊഷ്മളതയെ അടിസ്ഥാനപ്പെട്ടാണിരിക്കുന്നത്.

ഇന്ന് ശക്തിപ്പെട്ടിരിക്കുന്ന Fast and flat culture ൽ 'അവനവനിസം' വ്യാപകമായി വളരുമ്പോൾ സ്നേഹചൈതന്യം നമ്മുടെ കുടുംബങ്ങളിൽ മങ്ങുകയോ നഷ്ടപ്പെടുകയോ ചെയ്യുന്നതാണ് നാം കാണുന്നത്. ഭൗതീകാതിപ്രസരത്തിൽ വിശ്വാസജീവിതത്തിനുണ്ടായ തളർച്ചയും സ്നേഹബന്ധങ്ങളെ പ്രതികൂലമായി ബാധിക്കുന്നു. ഈ സാഹചര്യത്തിൽ ബന്ധങ്ങളുടെ ഊഷ്മളത ഉറപ്പാക്കാനുള്ള ശ്രദ്ധയും ശ്രമവും ഏറെ ആവശ്യമാണ്.

ബന്ധങ്ങളെ വളർത്തുവാൻ മനുഷ്യനു നൽകപ്പെട്ടിട്ടുള്ള ഉദാത്തമായ ഒരു കഴിവാണല്ലോ സംസാരശേഷി. സംസാരത്തിൽ കേൾവിക്കു നിർണ്ണായകമായ ഒരു സ്ഥാനമാണുള്ളത്. "ഏതു മനുഷ്യനും കേൾപ്പാൻ വേഗതയും പറവാൻ താമസവും കോപത്തിനു താമസവുമുള്ള ആൾ ആയിരിക്കട്ടെ"(യാക്കോബ്1:19) എന്ന ദൈവവചനം വളരെ ശ്രദ്ധേയമാണ്. മറ്റുള്ളവരെ കേൾക്കുക എന്നു പറഞ്ഞാൽ അവർ പറയുന്ന ശബ്ദം ശ്രവിക്കുക എന്നതിലുപരി അവരുടെ ഹൃദയവേദനകൾ പോലും അറിഞ്ഞ് അവരെ മനസ്സിലാക്കുക എന്നുള്ളതാണല്ലോ.

മനുഷ്യർ പാപികളായിരിക്കുമ്പോൾ തന്നെ അവരെ സ്നേഹിച്ച് അവരുടെ കുറവു തീർക്കാൻ ഇടപെട്ട ദൈവസ്നേഹമാണല്ലോ ക്രിസ്തുവിൽ പ്രകാശിതമായത്.ആരും എല്ലാം തികഞ്ഞവരും പൂർണ്ണരുമല്ല. കുറവുള്ളവരെയും സ്നേഹം നൽകി പൂർണ്ണതയിലേക്കു നയിക്കാനുള്ള നിയോഗമാണല്ലോ നമുക്കുള്ളത്. ഏഴെഴുപതുവട്ടം ക്ഷമിക്കണമെന്നു പഠിപ്പിക്കുകയും അതു ജീവിതത്തിലൂടെ തെളിയിച്ചുകാണിക്കുകയും ചെയ്ത ക്രിസ്തു അതിരുകളില്ലാത്ത ക്ഷമയുടെ വെളിച്ചമാണ് പകരുന്നത്. ദാമ്പത്യത്തിന്റെയും കുടുംബത്തിന്റെയും സുരക്ഷിതത്വം ഉറപ്പാക്കുന്നതിൽ ഈ വെളിച്ചം അതി നിർണ്ണായകമാണ്. 'ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കേണമേ' എന്ന പ്രാർത്ഥന ഇക്കാര്യം നിരന്തരം നമ്മെ ഓർമ്മിപ്പിക്കുകയാണ്.

ഓരോ മനുഷ്യനും ഓരോരോവിധത്തിൽ അതുല്യരാണ്. ദൈവ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് എല്ലാ മനുഷ്യരിലും നന്മയിലേക്കു വളരാനുള്ള സാധ്യതയുടെ ദൈവാംശം ഉണ്ടെന്നു പറയാം. ഭാരതീയ പാരമ്പര്യത്തിൽ തമ്മിൽ കാണുമ്പോൾ കൈകൂപ്പി വണങ്ങുന്നത് ആ ദൈവാംശത്തെ ആദരിക്കുന്നതിന്റെ ഭാഗമാണല്ലോ. അതുകൊണ്ട് പ്രകോപനം ഉണ്ടായാൽപോലും ആരെയും നിസ്സാരവൽക്കരിക്കാതിരിക്കുന്നതും അപമാനിക്കാതെ ആദരപൂർവ്വം ഇടപെടുവാൻ ശ്രമിക്കുന്നതും ബന്ധങ്ങളുടെ ഊഷ്മളത നിലനിർത്താൻ അതിനിർണ്ണായകമാണ്.

കഷ്ടതകളും പ്രതിസന്ധികളും ഉണ്ടാകുമ്പോൾ പരസ്പരം കുറ്റപ്പെടുത്തി തളരുകയും ബന്ധങ്ങൾ തകരുകയും ചെയ്യുന്ന സാഹചര്യങ്ങളുണ്ടാകാറുണ്ട്. നസറേത്തിലെ തിരുകുടുംബം - കന്യകമറിയാമും യൗസേഫ് പിതാവും യേശുവും ഉള്ള ആ കുടുംബം - എത്ര കഷ്ടതകളിലൂടെയാണ് തിരുപ്പിറവിയുടെ സമയത്തും അതിനു ശേഷവും കടന്നുപോയത്. ദൈവകൃപയാൽ അക്കാലത്ത് അവർ സാക്ഷ്യജീവിതം നയിച്ച് യേശുവിന് സംരക്ഷിക്കപ്പെട്ട് വളരാൻ അവസരമുണ്ടാക്കി. ഇതുപോലെ ദൈവാശ്രയത്തോടെ പ്രശ്നങ്ങളുടെ നടുവിൽ യേശുവുള്ള ഭവനമായി പരസ്പരബന്ധങ്ങളെ ശക്തീകരിച്ച് സാക്ഷ്യം നിർവ്വഹിക്കാനുള്ള വിളിയാണല്ലോ നമുക്കും ലഭിച്ചിട്ടുള്ളത്.

യേശുക്രിസ്തുവുമായുള്ള സ്നേഹബന്ധവും പ്രാർത്ഥനാ സംസർഗ്ഗവും സ്നേഹത്തിൽ വളരാൻ ഏറ്റവും വലിയ സഹായമാണ്. വ്യക്തിപരമായ രഹസ്യ പ്രാർത്ഥനകൾകൂടാതെ രാവിലെയും സന്ധ്യയ്ക്കും ഉള്ള കുടുംബ പ്രാർത്ഥനകളും ദൈവവചനധ്യാനവും ബന്ധങ്ങളുടെ ഊഷ്മളതയ്ക്കു നല്ല ഊർജ്ജം പകരും എന്നതിനും സംശയമില്ല. സ്നേഹമായ ദൈവത്തെ സ്പർശിച്ച് സ്പർശിച്ച് നാമും സ്നേഹമായി മാറണം. ഒരു വെള്ളത്തുള്ളി ഒരു കുപ്പയിലെ സുഗന്ധദ്രാവകത്തിൽ വീണ് സുഗന്ധമായി മാറുന്നതുപോലെയും ഒരു കരിക്കട്ട തീക്കട്ടയോടു ബന്ധപ്പെട്ടിരുന്ന് അതും തീക്കട്ടയായി മാറും പോലെയും യേശു ക്രിസ്തുവുമായുള്ള നിരന്തര സംസർഗ്ഗത്തിൽ നാമും മറ്റൊരു ക്രിസ്തുവായി മാറുവാനുള്ള നിയോഗമാണ് ഈ ചരിത്രത്തിൽ നമ്മിൽ പൂർത്തീകരിക്കപ്പെടുവാനുള്ളത്. സ്നേഹം ഹൃദയത്തിൽ നിറച്ചുതരുന്ന പരിശുദ്ധാത്മാവിന്റെ സഹായം അന്വേഷിക്കുന്നവർക്ക് ലഭ്യമാകും. അങ്ങനെ ഊഷ്മളമായ പരസ്പരബന്ധങ്ങളിലൂടെ ഒരു നിത്യസ്നേഹ കുടുംബമായി കഴിയുന്ന പരിശുദ്ധ ത്രിയേക ദൈവത്തിന്റെ കൂട്ടായ്മയുടെ പ്രതിഫലനങ്ങളാകണം ഓരോ കുടുംബവും സമൂഹവും.

നമ്മുടെ ഈ കാലഘട്ടം അറിയപ്പെടുന്നത് സത്യാനന്തര സൈബർ യുഗമെന്നാണല്ലോ (Post Truth Cyber Era) പ്രതിയോഗികളായ മനുഷ്യരെയും പ്രതിപക്ഷത്തെയും നശിപ്പിച്ച് സ്വന്ത വിജയം ഉറപ്പാക്കാൻ സത്യത്തെ വികൃതമാക്കുന്ന നിലപാടുകളും സത്യവിരുദ്ധ പ്രസ്താവനകളും രാഷ്ട്രീയത്തിലും മാധ്യമങ്ങളിലും നിറഞ്ഞാടുന്ന കാഴ്ചയാണെവിടെയും. വൈറലെല്ലാം റിയലല്ല എന്ന പംക്തികൾകൊണ്ടൊന്നും പരിഹരിക്കാൻ പറ്റാത്ത കാപട്യത്തിന്റെ ഈ രോഗം വിവിധ രൂപങ്ങളിൽ കുട്ടികളിലേക്കും കുടുംബങ്ങളിലേക്കും കടന്നുപിടിക്കുകയാണ്. ആത്മാർത്ഥതയോടെ സത്യം മനസ്സിലാക്കാനും എന്തു വിലകൊടുത്തും സത്യത്തിൽ ഉറച്ചുനിൽക്കാനും സത്യംമാത്രം സംവേദനം ചെയ്യാനും ശ്രമിച്ചാൽ മാത്രമേ ബന്ധങ്ങളുടെ ഊഷ്മളത സംരക്ഷിക്കാൻ സാധിക്കൂ. യേശു പറഞ്ഞതിൻപ്രകാരം ശിശുക്കളെപ്പോലെ ആകുന്നതു വഴി ബന്ധങ്ങളെ വളർത്തുന്ന സുതാര്യത പ്രകാശിതമാകുകയും കുടുംബങ്ങളിൽ സ്വർഗ്ഗരാജ്യസന്തോഷം നിറയുകയും ചെയ്യും.

കോവിഡ് രൂക്ഷമായപ്പോൾ അകലംപാലിക്കൽ ആരോഗ്യ സംരക്ഷണത്തിന് അനിവാര്യമായിരുന്നു. എന്നാൽ കോവിഡ് തീവ്രതരമല്ലാത്തപ്പോഴും നിലനിർത്തുന്ന അകലങ്ങൾ നമ്മുടെ ബന്ധങ്ങളുടെയും കുടുംബത്തിന്റെയും ആരോഗ്യത്തെ ബാധിക്കുന്ന വൈറസായി കണക്കാക്കപ്പെടേണ്ടതാണ്. ബന്ധങ്ങളെ ശക്തികരിക്കേണ്ട ഫോൺപോലും നമ്മെ സാമൂഹ്യമാധ്യമങ്ങളുടെ അമിതോപയോഗ ബന്ധനത്തിലാക്കി പരസ്പരം അകറ്റുന്ന കാഴ്ചയും കാണാൻ കഴിയുന്നു. കോവിഡാനന്തര കാലത്തിന്റെ ബലവും വെളിച്ചവും അകലമല്ല, അടുപ്പമാകട്ടെ. ഊഷ്മളബന്ധങ്ങളിലൂടെ കുടുംബം ജയ ജയ ജയ ജയഹെ!





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# "നീതിമാനായ യോസഫ്"

## യോസഫിനോടുണ്ടായ വെളിപാടിന്റെ ഞായർ (വി. മത്തായി 1: 18–25)


### ഫിലിപ്പോസ് റമ്പാൻ

(ജ്യോതിസ് ആശ്രമം, അബു റോഡ്)




വിശുദ്ധ വേദപുസ്തകത്തിൽ പുതിയനിയമഭാഗത്ത് യേശുക്രിസ്തുവിന്റെ കന്യാജനനത്തെക്കുറിച്ച് വിവരിക്കുമ്പോൾ വി. മത്തായി ശ്ലീഹാ യോസഫിന്റേയും വി. ലൂക്കോസ് ഏവൻഗേലിയോസ്ഥൻ വി. കന്യക മറിയാമിന്റെയും അറിയിപ്പുകൾക്ക് കൂടുതൽ പ്രാധാന്യം കൊടുക്കുന്നു. വിയ ലൂക്കോസ് 1:31-ൽ "നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും അവന് യേശു എന്ന് പേരിടണം" എന്ന് വി. കന്യകമറിയാമിനോടും, വി. മത്തായി 1:25-ൽ "മകനെ പ്രസവിക്കും വരെ അവൻ അവളെ പരിഗ്രഹിച്ചില്ല. മകന് അവൻ യേശു എന്നു പേർ ഇടണം എന്ന് യോസഫിനോടപം പറയുന്നു."

നമ്മുടെ കർത്താവിന്റെ ജനനവുമായി ബന്ധപ്പെട്ടു നിൽക്കുന്ന സംഭവങ്ങളിൽ കാണുന്ന ഒരു പ്രധാനപ്പെട്ട വ്യക്തിത്വം ആണ് വി. യോസേഫ് വി. വേദപുസ്തകത്തിൽ വി. യോസേഫിനെക്കുറിച്ച് അധികം വിവരങ്ങൾ ഇല്ല എങ്കിലും, മറിയാമിന് വിവാഹം നിശ്ചയിച്ച യോസേഫ് ബേത്‌ലഹേമിലും, മിസ്രയീമിലും തുടർന്ന് നസ്രേത്തിലും തിരുകുടുംബത്തിന്റെ സംരക്ഷകനായി നാം കാണുന്നു. പിന്നീട് യേശുതമ്പുരാന്റെ ദേവാലയ പ്രവേശന സമയത്തും യോസേഫിന്റെ സാന്നിദ്ധ്യം നാം മനസിലാക്കുന്നു. ഇതിനുശേഷമുള്ള ഒരു സംഭവത്തിലും യൗസേഫ് പ്രത്യക്ഷപ്പെടുന്നില്ല. തനിക്ക് ലഭിച്ച അപൂർവ്വ അവസരങ്ങൾ മുഖാന്തിരം ജനഹൃദയങ്ങളിൽ വ്യക്തിമുദ്ര പതിപ്പിക്കുവാൻ യോസേഫിനു സാധിച്ചു.

സഭാപിതാവായ സെന്റ് അഗസ്റ്റിൻ പറയുന്നത് "തന്റെ കന്യാകത്വത്തിന് സാക്ഷിയാകുവാനും ദിവ്യശിശുവിനെ സംരക്ഷിക്കുന്നതിനും വേണ്ടിയാമ് മറിയാം യോസേഫിനെ സ്വീകരിച്ചത്" എന്നാണ്. യോസഫിനെ യേശുവിന്റെ സംരക്ഷകൻ എന്നും ദൈവിക രഹസ്യങ്ങളുടെ സംരക്ഷകൻ എന്നും കാവൽക്കാരനും എന്ന് പിതാക്കന്മാർ പറയുന്നു യോസഫിന്റെ ജീവിതം നാം പരിശോഭിക്കുമ്പോൾ പ്രധാനമായി മൂന്നു വിശേഷണങ്ങൾ ആണ് നമുക്ക് യോസഫിനു നൽകുവാൻ സാധിക്കുന്നത്.

**1. നീതിമാനായ യോസഫ്**

യോസഫ് നീതിമാനായിരുന്നു യഹോവയുടെ ന്യായപ്രമാണത്തെ ആദരിക്കുകയും അത് അനുസരിച്ച് ജീവിച്ചവനുമായിരുന്നു യോസഫ്. ഇങ്ങനെയുള്ളവർ ആയിരുന്നു പുരോഹിതനായ സെഖര്യാവും അദ്ദേഹത്തിന്റെ ഭാര്യ എലിസബേത്തും (വി. ലൂക്കോ. 1:6), പുരോഹിതനായിരുന്ന ശിമയോനും (വി. ലൂക്കോ. 2:25) എന്നാ പ്രവാചകി (വിയ ലൂക്കോ. 2:37) യോസഫ് യേശുവിന്റെ നിയമപരമായ പിതാവും സംരക്ഷകനുമായിരുന്നു. വിവാഹബന്ധം കൂടാതെ ഗർഭവതിയായി കാണപ്പെട്ട തന്റെ ഭാര്യയോടുള്ള മനോഭാവം പെരുമാറ്റം യോസഫിന്റെ നീതിനിഷ്ഠ വ്യക്തമാക്കുന്നു. രണ്ടു മാർഗ്ഗങ്ങൾ അദ്ദേഹത്തിന്റെ മുമ്പിൽ ഉണ്ടായിരുന്നു. ഒന്ന് മറിയാമിനെ സന്നദ്രീം സംഘത്തിന്റെ മുമ്പാകെ കൊണ്ടുവന്ന് വിസ്തരിച്ച് ശിക്ഷിക്കുക (ആവർത്തനം 22:23). ശിക്ഷ എന്നു പറയുന്നത് കല്ലെറിഞ്ഞു കൊല്ലുക എന്നുള്ളതാണ്. യോസഫ് നീതമാൻ ആയിരുന്നതിനാൻ ഈവിധേന ഒരു പെൺകുട്ടിയെ കല്ലെറിഞ്ഞു കൊല്ലുന്നതിനു താല്പര്യമില്ലായിരുന്നു. രണ്ടാമത്തെ മാർഗ്ഗം മറിയാമിനെ രഹസ്യമായി ഉപേക്ഷണപത്രം കൊടുത്ത് അവളെ പിരിച്ചുവിടുക. ഇതിൽ രണ്ടാമത്തെ മാർഗ്ഗം സ്വീകരിക്കാനാണ് യോസഫ് തീരുമാനിക്കുന്നത്.

വിവാഹനിശ്ചയം നടന്നു കഴിഞ്ഞാൽ പിന്നീട് അത് വേർപെടുത്തുവാൻ ഒരു വിവാഹമോചനം തന്നെ ആവശ്യമായിരുന്നു. വിവാഹ നിശ്ചയം മുതൽ സ്ത്രീപുരുഷന്മാർ ഒരുമിച്ചു താമസിക്കുകയും അവരെ ഭാര്യഭർത്താക്കന്മാർ എന്നു വിളിക്കപ്പെടുകയും ചെയ്യുക അന്ന് പതിവായിരുന്നു. അതുകൊണ്ടാണ് മറിയാമിനെപ്പറ്റി ഭാര്യയെന്നും യോസഫിനെപ്പറ്റി ഭർത്താവെന്നും സുവിശേഷങ്ങളിൽ പറഞ്ഞിരിക്കുന്നത് യാക്കോബ് വിവാഹനിശ്ചയത്തിനുശേഷം ലാബാന്റെ ഭവനത്തിൽ താമസിച്ചിരുന്നതുപോലെ മറിയാമും യോസഫും ഒന്നിച്ചു താമസിച്ചിരുന്നു. വിവാഹനിശ്ചയം കഴിഞ്ഞ് സ്ത്രീപുരുഷന്മാർ മൂന്നു വർഷക്കാലം ഒരുമിച്ചു താമസിക്കുകയും അതിനുശേഷം വിവാഹം നടത്തുകയും ആയിരുന്നു പഴയനിയമ പതിവ്. ഈ പതിവ് അനുസരിച്ച് മറിയാം യോസഫിന്റെ ഭവനത്തിൽ താമസിക്കുന്ന സമയത്താണ് അവൾ ഗർഭിണിയായത്. അപ്പോൾ ആണ് യോസഫ് മറിയാമിനെ രഹസ്യത്തിൽ ഉപേക്ഷിക്കുവാനായി ചിന്തിക്കുന്നത്.

ഇങ്ങനെ ചിന്തിച്ച് വിഷമിച്ചു ഇരിക്കുന്ന സന്ദർഭത്തിൽ ആണ് കർത്താവിന്റെ ദൂതൻ അവനു പ്രത്യക്ഷനായി "ദാവീദിന്റെ മകനായ യോസേഫ് നിന്റെ ഭാര്യയായ മറിയയെ ചേർത്തുകൊൾവാൻ ശങ്കിക്കേണ്ടാ. അവളിൽ ഉല്പാദിതമായതു പരിശുദ്ധാത്മാവിനാൽ ആകുന്നു." അതായത് തന്റെ ഭാര്യയായി തന്റെ കൂടെ താമസിക്കുന്ന കന്യക പുരുഷബന്ധമില്ലാതെ ഗർഭിണിയായിരിക്കുന്നതിനാൽ ശങ്കിക്കേണ്ട. അവൾ ഗർഭിണിയായിരിക്കുന്നത് പരിശുദ്ധാത്മാവിനാൽ ആകുന്നു. യോശപ് ഇത് എങ്ങനെ മനസ്സിലാക്കിയിരിക്കാം. പഴയനിയമ പാരമ്പര്യത്തിൽ പരിചിതനായ അദ്ദേഹത്തിന് പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെപ്പറ്റി അറിവുണ്ട്. പരിശുദ്ധാത്മാവ് മൂലം എന്നു സ്പഷ്ടമായി തന്നെ പറഞ്ഞിരിക്കകൊണ്ട് ഗർഭത്തിന്റെ മൂലത്തെപ്പറ്റി സംശയത്തിനവകാശമില്ല. വിവാഹബന്ധം കൂടാതെ ആദ്യമനുഷ്യരായ ആദാമിനെയും ഹവ്വായെയും ഉല്പാദിപ്പിക്കുകയും, ഉണങ്ങിയ കമ്പിനെ കിളിർപ്പിക്കുകയും, കല്ലിൽ നിന്ന് വെള്ളം പുറപ്പെടുവിക്കുകയും, വൃക്ഷകൊമ്പിൽ നിന്ന് ആടിനെ നൽകിയ ദൈവത്തെക്കുറിച്ച് യോസഫിന് അറിവുള്ളതാണ് പ്രപഞ്ചസൃഷ്ടിയിൽ ആത്മാവ് വെള്ളത്തിൽമീതെ പരിവർത്തിച്ചു. സൃഷ്ടി സാദ്ധ്യമാക്കി പ്രപഞ്ചത്തിന്റെയും മനുഷ്യന്റെയും പുനഃസൃഷ്ടിയിലും പരിശുദ്ധാത്മാവ് പ്രവർത്തിക്കുമെന്ന പ്രതീക്ഷ അദ്ദേഹം പുലർത്തി. ഇങ്ങനെയുള്ള ദൈവാത്മാവ് മറിയാമിൽ നിന്നുള്ള ജഡധാരണത്തിൽ പ്രവർത്തിച്ചതായി യോസഫ് മനസിലാക്കി. തന്മൂലം മറിയാമിൽ ഉണ്ടായ ഭർഭം മാനുഷികമല്ല. പരിശുദ്ധാത്മാവിൽ നിന്നാണ്, തന്മൂലം മറിയാം നിർദ്ദോഷിയാണ് എന്ന് യോസഫിനു ഉറപ്പായി ബോദ്ധ്യപ്പെടുകയും ചെയ്യുന്നു. അത് യോസഫ് നീതിമാനായതുകൊണ്ടാണ്.

**2. അനുസരണമുള്ളവനായ യോസഫ്**

അവൾ ഒരു മകനെ പ്രസവിക്കും. അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്ന് രക്ഷിപ്പാനിരിക്കകൊണ്ട് നീ അവനു യേശു എന്നു പേർ ഇടേണം എന്നു പറഞ്ഞു. (വി. മത്തായി 1:21). യോസേഫ് ഉറക്കം ഉണർന്നു കർത്താവിന്റെ ദൂതൻ കല്പിച്ചതുപോലെ ചെയ്തു. ഭാര്യയെ ചേർത്തുകൊണ്ടു. മകനെ പ്രസവിക്കുംവരെ അവൻ അവളെ പരിഗ്രഹിച്ചില്ല. മകനു അവൻ യേശു എന്നു പേർ വിളിച്ചു (വി. മത്തായി 1:24-25). വിശ്വസിപ്പാനും അനുസരിപ്പാനും വളരെ പ്രയാസമുള്ള കാര്യമായിരുന്നു എങ്കിലും മാലാഖയുടെ അറിയിപ്പുണ്ടായപ്പോൾ ഉടനടി പൂർണ്ണമായി അതു വിശ്വസിക്കുകയും അതനുസരിച്ച് പ്രവർത്തിപ്പാൻ സന്നദ്ധനാവുകയും ചെയ്ത വി. യോസഫിന്റെ അനുസരണഭാവം മാതൃകാപരമാണ്.

യോസഫിനെ സ്വപ്നത്തിൽ അദ്ദേഹത്തിന്റെ പിതാവിന്റെ പേരിനുപകരം ദാവീദുസന്താനമായ യോസേഫ് എന്ന് സംബോധന ചെയ്യുന്നത് മ്ശിഹായെപ്പറ്റി ദാവീദിനോടുള്ള വാഗ്ദാനത്തെ അനുസ്മരിക്കുന്നതിനും പിരിച്ചയക്കുന്നതിനും യോസേഫിനു ഭയമായിരുന്നതുകൊണ്ട് ഭയപ്പെടേണ്ട എന്ന്

സമാധാനപ്പെടുത്തുകയും ഗർഭകാരണം മാനുഷികമല്ല പരിശുദ്ധാത്മാവിനാൽ നിന്നാണ്. തന്മൂലം മറിയാം നിർദ്ദോഷിയാണ് എന്ന് യോസേഫിനെ ഉറപ്പായി ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു. ഒരുപക്ഷേ യോസഫ് മനസ്സിൽ വളരെ വിഷമിച്ചിരിക്കണം. കുറെക്കാലം മുമ്പ് നടന്നതായ ഏലിശ്ബായുടെ ഗർഭധാരണം അതു വിശ്വസിക്കാത്തതുമൂലം സഖറിയായ്ക്കുണ്ടായ ശിക്ഷ, തുടങ്ങിയ വിവരങ്ങൾ അറിയാമായിരുന്നതിനാൽ ഇതും ദൈവീകമായ അത്ഭുതമായിരിക്കാം എന്നു ചിന്തിച്ചുകാണും. അങ്ങനെ എങ്കിൽ അവളെ സമീപിക്കുന്നതിനുപോലും താൻ അയോഗ്യനാണെന്നും അവൾ വ്യഭിചാരിണി എങ്കിൽ തന്നോടുകൂടി അവളെ താമസിപ്പിക്കുന്നത് നിയമവിരുദ്ധമെന്നും, അവളെ ലോകാപവാദത്തിനും മരണത്തിനു തന്നെയും പാത്രമാക്കി ഉപേക്ഷിച്ചയയ്ക്കുന്നത് കഠിനമാണെന്നും ഇങ്ങനെ വിഭിന്നങ്ങളായ പല മനോവികാരങ്ങളാൽ പ്രേരിതനായിട്ടാണ് അവസാനം രഹസ്യമായി പിരിച്ചയയ്ക്കാം എന്ന് നിശ്ചയിക്കുന്നത്. എന്നാൽ തനിക്ക് ദൈവം മറിയാമിന്റെ ഗർഭധാരണത്തിന്റെ രഹസ്യം വെളിപ്പെടുത്തികൊടുത്തു കഴിഞ്ഞപ്പോൾ ദൈവഹിതത്തിനു പൂർണ്ണമായി വിധേയപ്പെട്ട് ദൈവത്തിന്റെ വാക്കുകൾ പൂർണ്ണമായി അനുസരിച്ച് ഭാര്യയായ മറിയാമിനെ ചേർത്തു യേശുകുഞ്ഞിന്റെ സംരക്ഷകനായിരുന്നു.

നമ്മുടെ ജീവിതത്തിലും ഇതുപോലെ പല അവസരങ്ങളിലും തെറ്റിദ്ധാരണകളുടെ കാരണം മൂലം പലതരത്തിലുള്ള തെറ്റായ തീരുമാനങ്ങൾ കൈക്കൊള്ളേണ്ട സാഹചര്യം ഉണ്ടായേക്കാം. ഇവിടെ ഒക്കെ ദൈവം നമ്മോടെ എന്താണ് പറയുവാൻ ആഗ്രഹിക്കുന്നത് എന്ന് ഒന്നു മനസ്സിലാക്കുവാനും ദൈവഹിതത്തിനു വിധേയരായി പൂർണ്ണ അനുസരണത്തോടെ തീരുമാനങ്ങൾ സ്വീകരിക്കുകയാണെങ്കിൽ നമ്മുടെ ജീവിതത്തിലെ പല പ്രശ്നങ്ങൾക്കും പരിഹാരം ഉണ്ടാകും. നമ്മുടെ ജീവിതത്തിലെ പ്രതിസന്ധി ഘട്ടങ്ങളിൽ എന്തുചെയ്യേണ്ടു എന്നറിയാതെ അസ്വസ്ഥരായി കഴിയുമ്പോൾ ദൈവത്തിൽ ശരണമർപ്പിക്കുകയാണെങ്കിൽ അവക്കെല്ലാം ഒരു ശാശ്വതപരിഹാരം ഉണ്ടാകും എന്നതിൽ തർക്കമില്ല. അതിനാൽ നമ്മുടെ ജീവിതത്തിൽ അനുസരണശീലം വളർത്തുവാൻ നമുക്ക് കഴിയട്ടെ.

**3. ശാന്തതയോടെ പ്രതിസന്ധികളെ അതിജീവിച്ച യോസേഫ്**

യോസേഫിന്റെ ജീവിതത്തിൽ വലിയ ഒരു പ്രതിസന്ധി ഉണ്ടാകുന്നു. ഇനി എന്ത്? എന്തു തീരുമാനം കൈക്കൊള്ളും. കൊള്ളണോ, ഉപേക്ഷിക്കണോ? “അവർ കൂടിവരുംമുമ്പേ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി എന്നു കണ്ടു. അവളുടെ ഭർത്താവായ യോസേഫ് നീതിമാനാകകൊണ്ടും അവൾക്ക് ലോകാപവാദം വരുത്തുവാൻ അവനു മനസ്സില്ലായ്കകൊണ്ടും അവളെ ഗൂഢമായി ഉപേക്ഷിപ്പാൻ ഭാവിച്ചു. (വി. മത്തായി 1:19) ഇവിടെ വലിയ ബഹളങ്ങളോ ഒന്നും കൂടാതെ രഹസ്യമായി ഉപേക്ഷിക്കുവാൻ തീരുമാനിക്കുന്നു. പരപുരുഷനാൽ ഗർഭിണിയായവളുടെ ശിക്ഷ നമുക്കറിയാമല്ലോ. എന്നാൽ ഇവിടെ ഒന്നും കന്യകയായ മറിയാമിനെ ഒറ്റപ്പെടുത്തുകയോ കുറ്റപ്പെടുത്തുകയോ ചെയ്യാതെ ശാന്തമായി മൗനത്തിൽ ഇരുന്ന് ദൈവത്തോട് ആലോചന ചോദിച്ചു. ആ ആലോചന അനുസരിച്ച് തീരുമാനങ്ങൾ കൈക്കൊള്ളുന്നു.

ഇന്നത്തെ ആധുനികലോകത്തിൽ മനുഷ്യന്റെ തിരക്കിട്ട ജീവിതത്തിനിടയിൽ അല്പസമയം ശാന്തതയോടെ മൗനത്തിൽ ഒന്നിരുന്ന് ജീവിതത്തിലെ പ്രതിസന്ധികളെ അഭിമുഖീകരിക്കുവാൻ നമുക്ക് സാധിക്കുന്നുണ്ടോ? നമ്മുടെ പൂർവ്വീകരായ പിതാക്കന്മാർ ഒക്കെ ഈ മൗനത്തിന്റെ മാധുര്യം രുചിച്ചറിഞ്ഞവർ ആയിരുന്നു. ശാന്തതയോടെ പക്വതയോടെ യോസേഫ് പിതാവിനെപ്പോലെ ജീവിതത്തിലെ പ്രതിസന്ധികളെ അഭിമുഖീകരിക്കുവാൻ നമുക്ക് സാധിക്കട്ടെ!

യോസേഫിനെ ദൈവീക രഹസ്യങ്ങളുടെ സംരക്ഷകൻ, കാവൽക്കാരൻ അങ്ങനെയുള്ള പല വിശേഷണങ്ങൾ കൊടുക്കുന്നതുപോലെ യോസേഫ് നീതിമാനായിരുന്നു. ദൈവകല്പനകളെ അനുസരിച്ച് തന്റെ ജീവിതത്തെ ക്രമീകരിച്ചവനും തന്റെ ജീവിതത്തിൽ താൻ അഭിമുഖീകരിച്ച പ്രതിസന്ധികളെ മൗനത്തിലൂടെ ശാന്തമായി കൈകാര്യം ചെയ്യുവാൻ പ്രാപ്തിലഭിച്ചവനും ആയിരുന്നു. അതുകൊണ്ടാണ് ദൈവം യോസേഫിനെ നമ്മുടെ കർത്താവിന്റെ മാതാവായ കന്യകയുടെ കന്യകത്വത്തിന് സാക്ഷിയാകുവാനും ദിവ്യശിശുവിനെ സംരക്ഷിക്കുന്നതിനുമായി തിരഞ്ഞെടുക്കുന്നത്. ദൈവം തന്നെ ഏല്പിച്ച ഉത്തരവാദിത്വം വളരെ വിശ്വസ്തതയോടെ നിർവ്വഹിക്കുവാൻ യോസേഫിനു സാധിച്ചു. യോസേഫിന്റെ പ്രാർത്ഥന നമുക്ക് കാവലും കോട്ടയും ആയിരിക്കട്ടെ!

## എത്യോപ്യൻ സഭയിൽ വിശുദ്ധ മൂറോൻ കൂദാശ

എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ വിശുദ്ധ മൂറോൻ കൂദാശ നടന്നു. ലോകരക്ഷകൻറെ പെരുനാൾ ദിനമായ നവംബർ 6 ഞായറാഴ്ച ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിൻറെ നേതൃത്വത്തിൽ എപ്പിസ്കോപ്പൽ സിനഡ് ആണ് മൂറോൻ കൂദാശ ചെയ്തത്. ഏഴു ദിവസം കൊണ്ടാണ് വിശുദ്ധ തൈലം തയ്യാറാക്കിയതെന്ന് ഒസിപി ന്യൂസ് സർവീസ് റിപ്പോർട്ട് ചെയ്തു.

എത്യോപ്യൻ സഭയിൽ നടക്കുന്ന മൂന്നാമത്തെ വിശുദ്ധ മൂറോൻ കൂദാശയാണിത്. ആബൂനാ പൗലോസ് 1998-ലും 2002-ലുമാണ് ഇതിനുമുൻപ് മൂറോൻ കൂദാശ ചെയ്തത്. സഭയുടെ അറിയപ്പെടുന്ന 1700 വർഷത്തെ ചരിത്രത്തിൽ കോപ്റ്റിക് മെത്രാന്മാരാണ് എത്യോപ്യയിൽ വിശുദ്ധ മൂറോൻ കൊണ്ടുവന്നിരുന്നത്. ഇക്കാര്യത്തിൽ ഒട്ടേറെ വൈഷമ്യങ്ങൾ നേരിട്ടിരുന്നു. എത്യോപ്യൻ സഭ 1959-ൽ സ്വതന്ത്രമായതിനു ശേഷവും വിശുദ്ധ മൂറോനു വേണ്ടി കോപ്റ്റിക് സഭയെ ആശ്രയിക്കേണ്ടിയിരുന്നു. ഈജിപ്റ്റിൽ നടക്കുന്ന വിശുദ്ധ മൂറോൻ കൂദാശയിൽ എത്യോപ്യൻ മെത്രാന്മാർ പങ്കെടുത്ത് ഒരു ഭാഗം കൊണ്ടുവരികയായിരുന്നു പിന്നീടുള്ള പതിവ്. പാത്രിയർക്കീസ് ആബൂനാ പൗലോസ് 1998-ൽ ആദ്യമായി വിശുദ്ധ മൂറോൻ കൂദാശ ചെയ്തതോടെയാണ് ഈ പതിവിന് മാറ്റമുണ്ടായത്.

അലക്സന്ത്രിയൻ ആരാധനക്രമ പാരമ്പര്യത്തിൽ ഉൾപ്പെടുന്ന മൂന്ന് സ്വതന്ത്ര സ്വയംശീർഷകസഭകളാണ് കോപ്റ്റിക്, എത്യോപ്യൻ, എറിത്രിയൻ ഓർത്തഡോക്സ് സഭകൾ. എത്യോപ്യൻ - എറിത്രിയൻ സഭകൾ കോപ്റ്റിക് സഭയുടെ പുത്രീസഭകളായി കണക്കാക്കപ്പെടുന്നു. ഇന്നും ഈ രണ്ടു സഭകളും കോപ്റ്റിക് പോപ്പിന് 'സമന്മാരിൽ മുമ്പൻ' എന്ന സ്ഥാനം നൽകി ആദരിക്കുന്നു.

വിശുദ്ധ മൂറോൻ അലക്ഷ്യമായി കൈകാര്യം ചെയ്യുന്നതും വിൽക്കുന്നതും പരിശുദ്ധാത്മാവിനോടുള്ള പാപമാണെന്നും അപ്രകാരം ചെയ്യുന്നത് കുറ്റകരമായി കണക്കാക്കുമെന്നും മൂറോൻ തയ്യാറാക്കുന്നതിന് ചുമതലപ്പെട്ട ആബൂനാ ദിയസ്കോറോസ് മുന്നറിയിപ്പു നൽകി.



**Abraham Mar Stephanos and Fr. Varghese Mathew at the 'Anglican Oriental Orthodox Regional Forum' Meeting in London at the 'Armenian Headquarters' on 06 December 2022.**



**ഡോ. ഗീവർഗീസ് മാർ തെയോഫിലോസിന് അഹമദ്ബാദ് സെന്റ് മേരീസ് കത്തീഡ്രൽ സ്വീകരണം നൽകി.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Church Calendar

# "Perceiving the Promise in Realising the Immanuel"

## Revelation to St. Joseph the Righteous (Matthew 1:18-25)



**Fr. Geevarghese Thomas**



Betrothal in Jewish tradition was an intermediate stage in marriage, which is usually a period of one year. It is an official engagement or binding, which is done after the preliminary decisions of the parents. In betrothal, a couple was officially declared as husband and wife and a betrothal could only be broken by a divorce. Only after an year of betrothal the husband and wife could legally move together for the consummation of their marriage ceremony. St. Matthew clearly records and emphasises the virginal conception of Mary saying- Mary was found bearing a child by the Holy Spirit in her womb, when she was pledged to Joseph before their coming together (marriage). When Joseph the Just has made up his mind to divorce Mary secretly, he is again revealed in his dream by the angel of the Lord that the Foetus in Mary's womb is Divine and hence to take courage in taking Mary as his wife. This passage brings us many reflections with Theological contents, as for now let us ponder on a couple of insights from the highlighted righteous character of Joseph.

**Reflections -**

**1. Christian life must have an unceasing perception of God's Promises.**

Human lives are embellished with certain promises. A simple analogy could be taken of the parents of a new born child or those expecting one. In the inner hearts they make a kind of sacrificial commitment, a promise in upbringing their child, for a better and happy times ahead. If mere humans have this pure and intense form of commitment or promise, how much superior is God in His loving promises for His own creation! In the history of fallen nature of humankind, God in His ardent love has promised to save this world and heal the wounds of sin, which broke in as the first ever pandemic in the Paradise! This promise is Christocentric in the salvation economy. God's promises are manifested in the fullness of time, in-and-through the second person of the Holy Trinity- the only begotten Son of God!

The revelation to Joseph has been a reminder of God's promise in the selection of Joseph to take Mary as his wife and protect the mother and the child. This promise is made known to Joseph through a single phrase when the angel addresses him as - *"Joseph, son of David, do not be afraid to take Mary as your wife, for the child conceived in her is from the Holy Spirit"* (v.20). The attribution "son of David", reminding him about his lineage, by any chance has ostensibly made Joseph realise the promise of Messianic fulfilment in the Child conceived by the Holy Spirit. In this fulfilment, Joseph could perceive God's promise in his life. Even when he was ignorant of the holy conception, his heart was righteous to not frame Mary as a figure for public disgrace. But as soon as he had the revelation, he perceived God's promise in his being, to be the legal father of the Son of Mary, in the promised lineage of David.

Today, human lives are tempted to lead more of a contract relationships in the socio-political and religious contexts, amending terms and conditions for self gain. The contract bond nullifies the covenantal relationship and selection in God's Messianic plan of restoring Paradise. Every Christian, by Grace is selected for a unique Promise of God! It is the justification of our adoption as sonship, when we are able to perceive the unique promises of God in our being. The inner chamber of our thoughts must reinvigorate us to the sacredness of dreams (Divine revelations) inorder to perceive God's promise in our individual being. In doing so, every thought, every word of prayer and every act is the fulfilment of God's promise in us.

**2. The Life in Christ is an opportunity to realise the Immanuel.**

In the advancing world of atheism, the facilitative life evanesces and gradually quenches the realisation of the intervention of God in an individual's life. As the Holy Scripture records in the prophecies - *"Therefore the Lord himself will give you a sign. Look, the young woman is with child and shall bear a son and shall name him Immanuel"* (Isaiah 7:14). In its fulfilment, the angel of the Lord reveals to Joseph, and Matthew records it thus - "All this took place to fulfill what had been spoken by the Lord through the prophet: *"Look, the virgin shall become pregnant and give birth to a son, and they shall name him Immanuel,"* which means, *"God is with us"* (v. 22,23).

The name Immanuel does not confine to the account of naming for any identity. Rather, this prophetical fulfilment is an experience, a realisation, and an inspiration to testify and carry forth the asserted assurance in the providence of God Almighty. Adam Clarke in his Bible commentary, gives a beautiful explanation on the implications of the Name Immanuel in our life associations- "In what sense then, is Christ *"GOD WITH US"*? Jesus is called Immanuel, or *God with us*, in his incarnation; *God with us*, by the influences of his Holy Spirit, in the holy

sacrament, in the preaching of his word, in private prayers. And *God with us*, through every action of our life, that we begin, continue, and end in his name. He is *God with us*, to comfort, enlighten, protect, and defend us, in every time of temptation and trial, in the hour of death, in the day of judgment; and *God with us* and in us, and we with and in him, to all eternity." The realisation of Immanuel inspired Joseph to adhere in the words of the angel.

The Name "Immanuel" is necessarily both personal as well as a communal experience in becoming heirs of salvation. The death of a person is uncertain, however none of us are ever late in realising Immanuel in our hearts. Remember, the thief crucified at the right side of Jesus realised Immanuel in the very last moment of his life. This realisation becomes more easy by perceiving God's unique promises in every moment of our life.

**Conclusion**

The relationship between the Creator and the creation is covenantal. God has gifted us a life full of promises with all goodness for His glory. This is relatable and versified as- *"And we know that in all things God works for the good of those who love him, who have been called according to his purpose"* (Romans 8:28). These purposes are the promises bestowed upon us. We must continually perceive and fulfill those unique promises in our life. The another important aspect of life in Christ is to realise Immanuel in our very being. This realisation transforms us in leading a Sacramental life, and be witnesses to the living presence and providence of God. May God bless us.



## നീതി ബോധത്തോടും സഹിഷ്ണതയോടും സർക്കാരിന്റെ മെല്ലെപ്പോക്ക് നയങ്ങളെ നേരിടും

മെല്ലെപ്പോക്ക് നയത്തോടും വിചിത്ര വാദഗതികളുമായി സഭക്ക് അർഹമായ കോടതി വിധികൾ വൈകിപ്പിക്കാനുള്ള സർക്കാരിന്റെ പതിവ് പരിശ്രമങ്ങൾ പിറമാടത്തും അരങ്ങേറി. ഇത്തരം ശ്രമങ്ങളെ സഭ ഇതിനുമുമ്പും പ്രതിരോധിച്ചിട്ടുണ്ട്. ഇനിയും ശക്തമായി പ്രതിരോധിക്കുക തന്നെ ചെയ്യും. സഭ സുപ്രിം കോടതി വിധിയുടെ അന്തസത്ത മാനിച്ചേ തീരു എന്ന വ്യക്തമായ നിലപാട് എല്ലാ തലങ്ങളിലും ബോധ്യപ്പെടുത്തിയിട്ടുണ്ട്, എങ്കിലും വിചിത്രമായ ന്യായീകരണം ഉന്നയിച്ച് കാലതാമസവും അതുവഴി മലങ്കര സഭക്ക് ലഭിച്ചിരിക്കുന്ന നീതി നിഷേധിക്കലുമാണ് ഭരണകൂടങ്ങൾ ചെയ്തു വരുന്നത്. ഈ ശ്രമങ്ങളെ സഭ പ്രാർത്ഥനാപൂർവ്വം, സഹിഷ്ണതാപൂർവ്വം നേരിടുകതന്നെ ചെയ്യും പിറമാടം മലങ്കരസഭക്കായി തുറന്നുകിട്ടുന്ന നാളുകൾ വിദൂരമല്ല അതിനുവേണ്ടി മറ്റു പല ദേവാലയങ്ങളിൽ നമ്മൾ ചെയ്തതു പോലെ സഹിഷ്ണതയോടെ കാത്തിരിക്കുക തന്നെ ചെയ്യും. ആവശ്യമായ നിയമ നടപടികളും വിട്ടുവീഴ്ച്ചയില്ലാതെ സ്വീകരിക്കും അതിനായി നമുക്ക് പ്രാർത്ഥിച്ച് അണിചേരാം.

**- ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ (വൈദിക ട്രസ്റ്റി )**



**ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഉൾപ്പെട്ട എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ മദ്ധ്യപൂർവ്വേഷ്യയുടെ ആർച്ച്ബിഷപ്പ് അബൂനാ ദിമിത്രോസ് എങ്കദെഷെ ഹെയ്‌ലെമറിയത്തിനു കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് മഹാ ഇടവക സ്വീകരണം നൽകി. നാഷണൽ ഇവഞ്ചലിക്കൽ ദേവാലയത്തിൽ നടന്ന വിശുദ്ധ കുർബ്ബാനയിലുടനീളം ആർച്ച്ബിഷപ്പ് അബൂനാ ദിമിത്രോസും, എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ കുവൈറ്റിലെ വികാരി ഫാ. ബെർണബാസ് അബോയും സംഘവും പങ്കെടുത്തു. തുടർന്ന് നടന്ന സ്വീകരണ ചടങ്ങിൽ മഹാ ഇടവക വികാരി ഫാ. ലിജു പൊന്നച്ചൻ നേതൃത്വം നൽകി. മഹാ ഇടവകയുടെ ഉപഹാരം ആർച്ച് ബിഷപ്പിനു നൽകി ആദരിച്ചു.**




## മാത്യൂസ് മാർ ബർണബാസ്

സ്റ്റേറ്റ് ട്രാൻസ്പോർട്ട് ബസിന്റെ സൈസ് സീറ്റിലും കാപ്പിക്കുരു ചാക്കിന്റെ മുകളിലും കുത്തിയിരുന്നു കുശലം പറഞ്ഞും പൊട്ടു പേരയ്ക്ക പൊട്ടിച്ചെടുക്കുന്ന കുട്ടികൾക്കൊപ്പം പൊട്ടിച്ചിരിച്ചും ഓർഡിനറിയായി നടന്നൊരാൾ ....

തേടിയതത്രയും മനുഷ്യനെയാണ്.

ഇടുക്കിയിലെ വിഷമതകളിലും അമേരിക്കയിലെ സമൃദ്ധിയിലും അവയ്ക്ക് പിന്നിലെ മനുഷ്യരെ മാത്രമാണ് അദ്ദേഹം തെരഞ്ഞത്. അവരുടെ തപ്തചിത്തങ്ങളിലേക്കാണ് ഉറപ്പും പ്രതീക്ഷയുമായി അദ്ദേഹം ഇറങ്ങി ചെന്നത്.

സത്യമായും മനുഷ്യനെ തേടുന്ന ഏത് മനുഷ്യ പുത്രനും തമ്പുരാനെത്തന്നെയാണ് ജീവിതത്തിൽ പകർത്തിയെഴുതാൻ ശ്രമിക്കുന്നത്.

നിർവ്യാജ സ്നേഹം കൊണ്ട് ക്രിസ്തുവിനു പകരക്കാരനാവാൻ നിരന്തരം പണിപ്പെട്ട മനുഷ്യൻ.

**- സഖറിയാ മാർ സേവേറിയോസ്**



പാത്താമുട്ടം സെന്റ് മേരീസ് ചാപ്പലിലെ നവീകരിച്ച കുരിശ്ശടിയുടെ കൂദാശ ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് നിർവഹിക്കുന്നു.



കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് സ്കൂളുകൾ സന്ദർശിച്ചു സ്കൂളുകളുടെ നിലവാരം വിലയിരുത്തുകയും കൂടുതൽ മെച്ചപ്പെടുത്തുവാനുള്ള മാർഗ്ഗ നിർദേശങ്ങൾ നൽകുകയും ചെയ്തു. വരും വർഷങ്ങളിൽ സഭയുടെ സ്കൂളുകൾ ഉന്നത നിലവാരത്തിൽ എത്തിക്കാനുള്ള തയ്യാറെടുപ്പുകൾ തുടങ്ങിയതായും എല്ലാ എൽ.പി. സ്കൂളുകൾക്കും ചിൽഡ്രൻസ് പാർക്ക് അനുവദിക്കുകയും സ്കൂളുകൾക്ക് വേണ്ടുന്നതായ എല്ലാ അടിസ്ഥാന സൗകര്യങ്ങൾ ഉടൻതന്നെ നടപ്പാക്കുമെന്നും മാർ ഗ്രിഗോറിയോസ് അറിയിച്ചു. ആറു സ്കൂളുകൾ ഡിസംബർ 9-നു മെത്രാപ്പോലീത്താ സന്ദർശിച്ചു.



കുന്നംകുളം ഭദ്രാസന യുവജനപ്രസ്ഥാനം മരത്തംകോട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വെച്ച് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന് സ്വീകരണം നൽകി. യുവജന സംഗമം, മത്സര വിജയികൾക്ക് സമ്മാനദാനം, യുവജന പ്രസ്ഥാനത്തിന്റെ 2023 വർഷത്തെ കലണ്ടർ പ്രകാശനം, ജ്വാല കലാമേള ലോഗോ പ്രകാശനം എന്നിവ നടന്നു. പ്രോഗ്രാമിൽ മലബാർ സ്വതന്ത്ര സുറിയാനി സഭ മേലദ്ധ്യക്ഷൻ സിറിൽ മാർ ബസേലിയോസ് മെത്രാപ്പോലീത്താ, ചൊവ്വന്നൂർ പഞ്ചായത്ത് പ്രസിഡണ്ട് ചിത്ര വിനോബാജി, സിനി ആർടിസ്റ്റ് ടോഷ് ക്രിസ്റ്റി, യുവജനപ്രസ്ഥാനം കേന്ദ്ര ട്രഷറർ പേൾ കണ്ണേത്ത് തുടങ്ങിയവർ പങ്കെടുത്തു.



## ഓർമ്മചിത്രങ്ങൾ



1992-ൽ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിലെ സോഫിയാ സെൻററിൽ ശനിയാഴ്ചകൾ തോറും നടന്ന ആരാധനാ പഠന ക്ലാസുകളുടെ അവസാന ദിനം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ക്ലാസിനു ശേഷം എടുത്ത ഫോട്ടോ. സെമിനാരി അദ്ധ്യാപകരാണ് ക്ലാസുകൾ എടുത്തിരുന്നത്. ഫാ. ടി. പി. ഏലിയാസായിരുന്നു അന്ന് സോഫിയാ സെൻറർ പ്രോഗ്രാം സെക്രട്ടറി. സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്.



## യുഎസ് സീനിയർ എക്സിക്യൂട്ടീവ് സർവീസിലേക്ക് ഷെറി എസ്. തോമസിനെ തിരഞ്ഞെടുത്തു

ന്യൂയോർക്ക്: യുഎസ് ഗവൺമെന്റിന് കീഴിലെ സീനിയർ എക്സിക്യൂട്ടീവ് സർവീസിലേക്ക് (എസ്ഇഎസ്) ഷെറി എസ്. തോമസിനെ തിരഞ്ഞെടുത്തു. ഈ പദവിയിലെത്തുന്ന ഏറ്റവും പ്രായം കുറഞ്ഞ ഇന്ത്യക്കാരനാണ് ഷെറി എസ്. തോമസ്. ഇന്ത്യൻ സിവിൽ സർവീസിന് തുല്യമായ പദവിയാണ് എസ്ഇഎസ്.

സൈബർ ടെക്നോളജി ഓഫിസറായ ഇദ്ദേഹം യുഎസ് മറൈൻ കോർപ്സ് ഫോഴ്സ് സൈബർ സ്പേസ് കമാൻഡിന് നേതൃത്വം നൽകുന്നു. കോളജുകൾ, സ്ഥാപനങ്ങൾ, ഫെഡറൽ ഏജൻസികൾ എന്നിവയുമായും ഷെറി എസ്. തോമസ് സഹകരിക്കുന്നു. ആർമി ഫ്യൂച്ചർ കമാൻഡിന്റെ നെറ്റ്‌വർക്ക് ക്രോസ് ഫങ്ഷനൽ സംഘത്തിന്റെ ചീഫ് അക്വിസിഷൻ ആൻഡ് ഫിനാൻഷ്യൽ ഓഫിസറായും ഇദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്.

കമ്മ്യൂണിക്കേഷൻസ് ഇലക്ട്രോണിക്സ് റിസർച്ച് ഡെവലപ്മെന്റ് ആൻഡ് എഞ്ചിനീയറിങ് സെന്ററിൽ ഡിഫൻസ് സിവിലിയനായി ഔദ്യോഗിക ജീവിതം ആരംഭിച്ച ഷെറി, ജോൺ ഹോപ്കിൻസ് സർവകലാശാലയിൽ നിന്നും ടെലികമ്മ്യൂണിക്കേഷനിൽ മാസ്റ്റർ ഓഫ് എൻജിനീയറിങ് ബിരുദം നേടിയിട്ടുണ്ട്.

യുഎസിൽ മേരിലാൻഡിലെ ബെൽ എയർ നിവാസിയാണ് ഇദ്ദേഹം. ചങ്ങനാശേരി മംഗലത്ത് പരേതനായ ഷാജി തോമസിന്റെയും മറിയം എസ് തോമസിന്റെയും പുത്രനാണ്. യുഎസ് ഡിഫൻസ് ഹെൽത്ത് ഏജൻസി ഉദ്യോഗസ്ഥയായ ശോഭ ഷെറി തോമസ് ആണു ഭാര്യ. മക്കൾ: സാറ, എസ്ര, റാനിയ. ബാർട്ടിമോർ മേരിലാൻഡ് സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950–ാം വാർഷികം**

**സന്ദേശ യാത്രയും ദീപശിഖാ പ്രയാണവും**

2022 ഡിസംബർ 17

**നിലയ്ക്കൽ എക്യുമെനിക്കൽ സെന്ററിൽ നിന്നും നിരണം സെന്റ് മേരീസ് വലിയ പള്ളിയിലേക്ക്**

മാർത്തോമൻ സ്മൃതി കർമ്മ പദ്ധതികളുടെ ഉദ്ഘാടനം നിരണം സെന്റ് മേരീസ് വലിയ പള്ളിയിൽ

2022 ഡിസംബർ 21

◆ നിത്യവും ദൈവ പ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

◆ ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും.

**– പ. പരുമല തിരുമേനി**



**ബസേലിയോസ് കോളജ് വിദ്യാർത്ഥി പ്രസ്ഥാനം യൂണിറ്റ് ഉദ്ഘാടനം ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് നിർവഹിച്ചു.**



**കൊട്ടാരക്കര–പുനലൂർ ഭദ്രാസന കൗൺസിൽ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ ചുമതലയേറ്റു. ഭദ്രാസന സെക്രട്ടറി: ഫാ. സി ജോൺസൺ മുളമൂട്ടിൽ. കൗൺസിൽ അംഗങ്ങൾ: ഫാ. ഗീവർഗീസ് വൈ എസ്, ഫാ. ഷാലു ലൂക്കോസ് തിരുമംഗലം, അഡ്വ ബിജു എബ്രഹാം, ഷാജിമോൻ ചാക്കോ, ജിമ്മി തങ്കച്ചൻ, ലിപിൻ പുന്നൻ, ഇന്റേണൽ ഓഡിറ്റർ പ്രൊഫ. ഡോ. ജോൺകുട്ടി പി.**




## ബത്തേരി സെന്റ് മേരീസ് കോളജിൽ റിഹാബ് എക്യുപ്മെൻറ് ബാങ്ക് തുടങ്ങി

ബത്തേരി: അപകടങ്ങളിൽ പരുക്കു പറ്റുന്നവർക്കായുള്ള ഉപകരണങ്ങൾ ലഭ്യമാകുംവിധമുള്ള റിഹാബ് എക്യുപ്മെൻറ് ബാങ്ക് ബത്തേരി സെൻറ് മേരീസ് കോളജിൽ പ്രവർത്തനം തുടങ്ങി. പൂർവ വിദ്യാർഥികളുടെ സഹകരണത്തോടെയാണ് ബാങ്കിന്റെ പ്രവർത്തനം. നടപ്പു സഹായി മുതൽ ഓക്സിജൻ സിലിണ്ടർ വരെ രോഗികൾക്കു സൗജന്യമായി നൽകുകയും ആവശ്യം കഴിഞ്ഞാൽ തിരികെ ഏൽപ്പിക്കുകയും ചെയ്യുംവിധമാണ് പദ്ധതി.

കോളേജ് മാനേജരും സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്തായുമായ ഡോ. ഗീവർഗീസ് മാർ ബർണബാസ് ഉദ്ഘാടനം ചെയ്തു. ഐ. സി. ബാലകൃഷ്ണൻ എം.എൽ.എ. മുഖ്യാതിഥിയായി. ഗവേണിങ് ബോർഡ് സെക്രട്ടറി ജോർജ് മത്തായി നൂറനാൽ, പ്രിൻസിപ്പൽ ഡോ. പി. സി. റോയി തുടങ്ങിയവർ പ്രസംഗിച്ചു.



കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയുടെ ഡയാലിസിസ് പദ്ധതിയായ പുനർജനി പ. ബസേലിയോസ് മാർത്തോമാ മാത്യുസ് തൃതീയൻ ബാവാ ഉദ്ഘാടനം ചെയ്തു.



വരിക്കോലി സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ നവീകരണ പ്രവർത്തനങ്ങൾക്ക് ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് തുടക്കം കുറിച്ചു.

# ജനകീയ വിഷയങ്ങളിൽ നാടിനൊപ്പം: ഡോ. ഗീവർഗീസ് മാർ ബർണബാസ് മെത്രാപ്പോലീത്താ

ബത്തേരി: ബഫർസോൺ നല്ല ആശയമാണെങ്കിലും പ്രായോഗിക തലത്തിൽ അത് ജനങ്ങളെ ഏറെ പ്രതികൂലമായി ബാധിക്കുന്നെന്ന് മലങ്കര ഓർത്തഡോക്സ് സഭ സുൽത്താൻ ബത്തേരി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. ഗീവർഗീസ് മാർ ബർണബാസ്. വനം വന്യജീവി നിയമങ്ങളിൽ മൃഗങ്ങൾക്കു സംരക്ഷണം നൽകുമ്പോഴും മനുഷ്യൻ അവഗണിക്കപ്പെടുകയാണ്. കാടും നാടും വേർതിരിച്ച് മനുഷ്യരുടെ ജീവനും സ്വത്തിനും സംരക്ഷണം നൽകണം. വയനാടൻ വനങ്ങളിൽ ഉൾക്കൊള്ളാവുന്നതിലും കൂടുതൽ കടുവകളുണ്ടെന്നാണു കണക്ക്. ഇതിനു ശാസ്ത്രീയമായ പരിഹാരമുണ്ടാക്കണം. ഭദ്രാസന ആസ്ഥാനമായ നിർമലഗിരി അരമനയിൽ മാധ്യമപ്രവർത്തകരോട് സംസാരിക്കുകയായിരുന്നു അദ്ദേഹം.

വയനാട് റെയിൽവേ പദ്ധതി സാക്ഷാത്കരിക്കാൻ നടപടി വേണം. ബന്ദിപ്പൂർ വനമേഖലയിൽ ഏർപ്പെടുത്തിയിട്ടുള്ള രാത്രി യാത്രാ നിരോധനം ജനജീവിതത്തെ ഏറെ പ്രതികൂലമായി ബാധിക്കുകയാണ്. മേൽപ്പാലം നിർമിച്ചോ കോൺവോയ് അടിസ്ഥാനത്തിൽ വാഹനങ്ങൾ കടത്തിവിട്ടോ രാത്രിയിലെ ഗതാഗതം പുനഃസ്ഥാപിക്കണം.

വിനോദ സഞ്ചാര വികസനവും ജനസാന്ദ്രതയും പരിഗണിച്ച് ചുരം ബദൽ പാത എത്രയും വേഗത്തിൽ യാഥാർത്ഥ്യമാക്കണം. ജനങ്ങളെ ബാധിക്കുന്ന വിഷയങ്ങളിൽ സഭ പൂർണ പിന്തുണ നൽകുമെന്നും ഡോ. ഗീവർഗീസ് മാർ ബർണബാസ് പറഞ്ഞു. ഭദ്രാസന സെക്രട്ടറി ഫാ. ബേബി ജോൺ കളീക്കൽ, മാത്യു എടക്കാട്ട് എന്നിവരും പങ്കെടുത്തു.




മർത്തമറിയം വനിതാ സമാജം യു. എ.ഇ മേഖല വാർഷിക സമ്മേളനത്തിന്റെ ഉദ്ഘാടനം ദുബായ് ജബൽഅലി ഇടവകയിൽ വച്ച് യൂഹാനോൻ മാർ ദിമത്രിയോസ് നിർവഹിച്ചു.




അഖില മലങ്കര പ്രാർത്ഥന യോഗം നടത്തുന്ന പ്രാർത്ഥന വാരത്തിന്റെ നിലയ്ക്കൽ ഭദ്രാസന ഉദ്ഘാടനം പ്രാർഥനായോഗം പ്രസിഡന്റ് ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ റാന്നി മാർ ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽ നിർവഹിച്ചു.




ബാംഗ്ലൂർ സ്നേഹസദനിൽ വച്ച് എബ്രഹാം റമ്പാന് ബാംഗ്ലൂർ ഭദ്രാസനത്തിന്റെയും, നാംസ് സ്നേഹസദന്റെയും ആഭിമുഖ്യത്തിൽ ആദരവ് നൽകിയപ്പോൾ. ബാംഗ്ലൂർ ഭദ്രാസന മെത്രാപ്പോലീത്താ ഡോ. എബ്രഹാം മാർ സെറാഫിം, മുൻ വൈസ് അഡ്മിറലും ദേശീയ സുരക്ഷാ ഉപദേഷ്ടാവുമായ പി. ജെ. ജേക്കബ്, മുൻ ജസ്റ്റിസ് പി. ജി. ചാക്കോ, ദാവണഗരെ ഡബ്ല്യുസിഡി ഡെപ്യൂട്ടി ഡയറക്ടർ വാസന്തി അപ്പാർ, പ്രശസ്ത സാമൂഹിക പ്രവർത്തകൻ ബിനോദ് മത്തായി തുടങ്ങി നിരവധി പ്രമുഖർ പങ്കെടുത്തു.

## ഹോളി ഇന്നസെന്റ്സ് അവാർഡ് ദയാബായിക്ക്

ചെങ്ങന്നൂർ: ഹോളി ഇന്നസെന്റ്സ് അവാർഡ് 2022-23 സാമൂഹ്യ പ്രവർത്തക ദയാബായിക്ക്. പാർശ്വവൽക്കരിക്കപ്പെട്ടവരുടെയും, പീഡിതരുടെയും ശബ്ദമായ ദയാബായിയെ ഡിസംബർ 27-ന് ശിശുവധ പെരുന്നാളിനോട് അനുബന്ധിച്ചു ദേവാലയത്തിൽ നടത്തുന്ന മീറ്റിംഗിൽ ക്യാഷ് അവാർഡും പ്രശംസാപത്രവും നൽകി ആദരിക്കും.